

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 04 No. 47 | THE ONLINE OFFICIAL NEWS BULLETIN | 2021 October 23

## SEASON OF CROSS | സ്ലീബാകാലം | ܥܕܢܐ ܕܨܠܝܒܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 24 ♪6 6th Sunday after the Feast of Holy Cross 4th Mem. of Zachariah Mar Theophilos ✠ (Christushishya Asram, Thadakam) | 25 ♪2 | 26 ♪6 | 27 ♪2 | 28 ♪6 | 29 ♪2 | 30 ♪6 |



കൂട്ടിക്കൽ ജുമാ മസ്ജിദ് ഫ്ളഡ് റിലീഫ് സെന്ററും കൂട്ടിക്കൽ സെന്റ് ജോർജ് സ്കൂളിലെ ദുരിതാശ്വാസ ക്യാമ്പും പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവയും, കോട്ടയം ഭദ്രാസന സഹായ മെത്രാപ്പോലീത്ത ഡോ. യൂഹാനോൻ മാർ ദിയസ്കോ റോസും സന്ദർശിക്കുകയും ആശ്വാസവചനമേകുകയും ചെയ്തു.




## കണ്ടനാട് പള്ളിയിൽ പെരുന്നാളും സ്വീകരണവും നടന്നു

കണ്ടനാട്: കണ്ടനാട് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ പള്ളിയിൽ കബറടങ്ങിയിരിക്കുന്ന പ. ബസേലിയോസ് ശക്രള്ളാ മാഫ്രിയാനയുടെ 257-ാമത് ഓർമ്മപ്പെരുന്നാളും പരിശുദ്ധ കാതോലിക്കാ ബാവക്ക് സ്വീകരണ യോഗവും സംയുക്തമായി നടന്നു. ഗോവാ ഗവർണർ പി. എസ്. ശ്രീധരൻ പിള്ള ഉദ്ഘാടനം ചെയ്തു. മന്ത്രി വീണ ജോർജ് മുഖ്യ അഥിതി ആയിരുന്നു. തൃപ്പൂണിത്തറ എം.എൽ.എ. കെ ബാബു, എം. സ്വരാജ് എന്നിവർ ആശംസകൾ നേർന്നു. ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ്, എബ്രഹാം മാർ എപ്പിഫാനിയോസ്, വൈദീക ട്രസ്റ്റി ഫാ. ഡോ. എം ഒ ജോൺ പ്രസംഗിച്ചു.




## ആരാധനാ വർഷ കലണ്ടർ പ്രകാശനം ചെയ്തു

ദേവലോകം: അഹമ്മദാബാദ് ഭദ്രാസനത്തിന്റെ നേതൃത്വത്തിൽ ജ്യോതിസ് ആശ്രമം പ്രസിദ്ധീകരിക്കുന്ന ആരാധനാ വർഷ കലണ്ടർ 2021-22-ന്റെ പ്രകാശനകർമ്മം ദേവലോകം അരമന ചാപ്പലിൽ നടന്നു. അഹമ്മദാബാദ് ഭദ്രാസന മെത്രാപ്പോലീത്താ ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസുൾപ്പെടെയുള്ള മെത്രാപ്പോലീത്താമാരുടെ സാന്നിധ്യത്തിൽ പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ സീനിയർ മെത്രാപ്പോലീത്താ കുറിയാക്കോസ് മാർ ക്ലീമീസിനു നൽകിക്കൊണ്ടാണ് പ്രകാശനം നിർവ്വഹിച്ചത്.



ദുരന്തമേഖലയിൽ സ്വാന്തനവുമായി മലങ്കരസഭയുടെ പിതാക്കന്മാർ: കൂട്ടിക്കൽ സെന്റ് ലൂക്ക് സി.എസ്.ഐ. പള്ളിയിലെ ദുരിതാശ്വാസ ക്യാമ്പ് പ. കാതോലിക്കാ ബാവയും, കോട്ടയം ഭദ്രാസന സഹായ മെത്രാപ്പോലീത്ത ഡോ. യൂഹാനോൻ മാർ ദിയസ്കോറോസും സന്ദർശിക്കുകയും ആശ്വാസവചനമേകുകയും ചെയ്തു.

Published by Dr. Geevarghese Mar Yulios Metropolitan on behalf of MOSC Media Department

## പരിശുദ്ധ കാതോലിക്കാ ബാവായ്ക്ക് കണ്ടനാട് കർമ്മേൽ ദയറായിൽ സ്വീകരണം നൽകി



കണ്ടനാട്: പരിശുദ്ധ ബസ്സേലിയോസ് മാർ ത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായെ പരിശുദ്ധ വട്ട ശ്ശേരിൽ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായാൽ 1924-ൽ സ്ഥാപിച്ചതും, സ്ലീബാദാസ സമൂഹ സ്ഥാപകൻ പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ കബ റടങ്ങിയതും, സ്ലീബാ ദാസ സമൂഹ ആസ്ഥാന വുമായ കണ്ടനാട് കർ മ്മേൽ ദയറായിൽ സ്വീക രിച്ചു. പ. പിതാവ് ദേവാ ലയത്തിലും മാർ ഒസ്താ ത്തിയോസ് മെത്രാപ്പോ ലീത്തായുടെ കബറിട ത്തിലും ധൂപപ്രാർത്ഥന നടത്തി.



**ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസും കുന്നംകുളം ഭദ്രാസനത്തിലെ വൈദികരും മലബാർ സ്വതന്ത്ര സുറിയാനി സഭയുടെ ആസ്ഥാനമായ തൊഴിയൂർ സെന്റ് ജോർജ്ജ് ഭദ്രാസന ഇടവക ദേവാലയം സന്ദർശിച്ചു. സിറിൽ മാർ ബസ്സേലിയോസ് മെത്രാപ്പോലീത്താ മാർ യൂലിയോസിനെ സ്വീകരിച്ചു. പരിശുദ്ധനായ മാർ കൂറിലോസ് ബാവായുടെയും പിതാക്ക ന്മാരുടെയും കബറിടങ്ങളിൽ മാർ യൂലിയോസ് ധൂപപ്രാർത്ഥന നടത്തി.**



**കുന്നംകുളം ചിറളയം സെന്റ് ലാസ്റ്ററസ്സ് പള്ളിയിൽ പരിശുദ്ധ ശക്രള്ളാ മാർ ബസ്സേലിയോസ് മഫ്രിയാന ബാവായുടെ 257-ാമത് ഓർമ്മപ്പെരുന്നാളിന് ഡോ. ഗീവർഗീസ് മാർ യൂലിയോസ് നേതൃത്വം നൽകി.**

## ഓർത്തഡോക്സ് സഭയെ അപകീർത്തിപ്പെടുത്തുവാനുള്ള ശ്രമം വിലപ്പോവില്ല: മാർ ദീയസ്കോറസ്

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭാതലവൻ പരിശുദ്ധ കാതോലിക്കാ ബാവായെയും മറ്റു ഉന്നത സഭാ സ്ഥാനികളെയും പ്രതിചേർത്ത് നൽകിയിട്ടുള്ള സ്വകാര്യ അന്യായം സഭയെയും സഭാസ്ഥാനികളെയും അപകീർത്തിപ്പെടുത്തു വാൻ കരുതിക്കൂട്ടി നടത്തുന്ന പരിശ്രമമാണെന്ന് സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദീയസ്കോറസ് മെത്രാപ്പോലീത്താ. മലങ്കരസഭയെ കേസുകൾകൊണ്ട് ബന്ധിച്ച് സഭാതലവന്റെ തിരഞ്ഞെടുപ്പും, സ്ഥാനാരോഹ ണവും, സഭയ്ക്കനുകൂലമായ മറ്റു വിധികളുടെ നടത്തിപ്പും തടസപ്പെടുത്തു വാൻ നടത്തിയ എല്ലാ ശ്രമങ്ങളും പാളിപ്പോയപ്പോഴാണ് സഭയെ അപകീർ ത്തിപ്പെടുത്തുവാനുള്ള നൂതന നടപടികളുമായി ഒരുകൂട്ടർ രംഗത്ത് ഇറങ്ങിയി രിക്കുന്നത്.

2018-ൽ കാലം ചെയ്ത തോമസ് മാർ അത്താനാസിയോസിന്റെ മരണം സംബന്ധിച്ച് അന്നുതന്നെ പോലീസ് അന്വേഷിക്കുകയും, അപകടമരണമാ ണെന്ന് സ്ഥിരീകരിക്കുകയും ചെയ്തിരുന്നതാണ്. ഇപ്പോൾ പരിശുദ്ധ കാതോ ലിക്കാ ബാവായോട് വ്യക്തിവൈരാഗ്യമുള്ള ചില ഓൺലൈൻ മാധ്യമങ്ങൾ നിരന്തരമായി നടത്തുന്ന നുണപ്രചരണത്തെ മാത്രം അടിസ്ഥാനപ്പെടുത്തി നൽ കിയിരിക്കുന്ന സ്വകാര്യ അന്യായം നിലനിൽക്കത്തക്കതല്ല. പോലീസ് അന്വേഷണം സഭ സ്വാഗതം ചെയ്യുന്നു. ഏതൊരുതരത്തിലുള്ള അന്വേഷണവും നേരിടാൻ സഭ തയ്യാറാണ്. കൃത്യമായി നിയമങ്ങൾ പാലിച്ച് ഭരണം നടത്തിവരുന്ന ഒരു സഭയെ സമൂഹമദ്ധ്യത്തിൽ കരിതേച്ചു കാണിക്കുവാനുള്ള കുത്സിത ശ്രമ ത്തിന്റെ ഭാഗമാണ് ഈ കേസും അതിനോടനുബന്ധിച്ചു നടക്കുന്ന പ്രചരണ ങ്ങളും. ഓർത്തഡോക്സ് സഭയുടെ അഭിനവ കാതോലിക്കാ ബാവയെ ആ ഉന്നതസ്ഥാനത്തു കാണുവാൻ ആഗ്രഹിക്കാത്ത വികല മാനസരുടെ സൃഷ്ടി മാത്രമാണ് ഈ ആരോപണവും കേസും. അതിനെ സഭ അർഹിക്കുന്ന അവ ജ്ഞയോടെ തള്ളിക്കളയുന്നുവെന്നും മാർ ദീയസ്കോറസ് പറഞ്ഞു.



## വേദ പുസ്തകത്തിന്റെ കൈയെഴുത്തു പ്രതി സമർപ്പിച്ചു

ദോഹ മലങ്കര ഓർത്തഡോക്സ് ദേവാലയത്തിലെ 1066 ഇടവകജനങ്ങൾ മൂന്ന് മാസം കൊണ്ട് എഴുതി പൂർത്തീകരിച്ച വിശുദ്ധ വേദപുസ്തകത്തിന്റെ കൈയെഴുത്ത് പ്രതി ദേവാലയത്തിൽ സമർപ്പിച്ചു. പൂർണമായും ഇംഗ്ലീഷ് ഭാഷയിൽ എഴുതിയ പുസ്തകത്തിൽ പഴയ നിയമം, ഉത്തരക്കാനോനിക പുസ്തകങ്ങൾ, പുതിയനിയമം എന്നിവ ഉൾപ്പെടുത്തി സമ്പൂർണ വേദ പുസ്തകമായിട്ടാണ് ചിട്ടപ്പെടുത്തിയത്. വേദ പുസ്തകത്തിന്റെ ഇംഗ്ലീഷ് പരിഭാഷകളിൽ ഏറ്റവും കൃത്യതയുള്ള NRSV ആണ് മാതൃക ആയി സ്വീക രിച്ചത്. 26 കിലോ ഭാരം വരുന്ന ഈ വേദപുസ്തകം കോവിഡ് മഹാമാരിയുടെ കാലഘട്ടത്തിൽ ദൈവം ഇടവകജനങ്ങൾക്ക് നൽകിയ സംരക്ഷണത്തിനുള്ള സ്തോത്ര സമർപ്പണമായിട്ടാണ് ദേവാലയത്തിൽ സമർപ്പിക്കപ്പെട്ടത്.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH






കേരള സംസ്ഥാന പ്രതിപക്ഷ നേതാവ് വി. ഡി. സതീശൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് മൂന്നാമൻ കാതോലിക്കാ ബാവയെ സന്ദർശിച്ചു. അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ സമീപം.



പ. കാതോലിക്കാ ബാവായ്ക്ക് മാർത്തോമ്മാ സഭയുടെ സ്നേഹാദരവ്.



## മലങ്കരയുടെ വലിയ ഇടയന് കണ്ടനാട് വെസ്റ്റ് ഭദ്രാസനം സ്വീകരണം നൽകി

കോലഞ്ചേരി; പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായ്ക്ക് കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിന്റെ നേതൃത്വത്തിൽ കോലഞ്ചേരിയിൽ സ്വീകരണം നൽകി.

സീറോ മലബാർ സഭയുടെ പാലാ രൂപത സഹായ മെത്രാൻ ജേക്കബ് മുരിക്കൻ അദ്ധ്യക്ഷത വഹിച്ച അനുമോദന യോഗം കേരളത്തിന്റെ ആരോഗ്യ വകുപ്പ് മന്ത്രി വീണാ ജോർജ്ജ് ഉത്ഘാടനം ചെയ്തു.



ചിറളയം സെന്റ് ലാസറസ്സ് പള്ളിയിൽ ഒക്ടോബർ 17-നു ചരിത്ര സെമിനാർ നടന്നു. ഫാ. ഇയ്യോബ് ഒ.ഐ.സി. ഉദ്ഘാടനം ചെയ്തു. ഡോ. എം. കുര്യൻ തോമസ് മുഖ്യ പ്രഭാഷണം നടത്തി.



പരിശുദ്ധ കാതോലിക്കാ ബാവായെ കോട്ടയം ദേവലോകം അരമനയിൽ ബി.ജെ.പി. സംസ്ഥാന പ്രസിഡൻറ് കെ സുരേന്ദ്രൻ ആദരിച്ചു. സംസ്ഥാന ജനറൽ സെക്രട്ടറി അഡ്വ. ജോർജ് കുര്യൻ, സംസ്ഥാന സമിതി അംഗം ബിജു മാത്യു, ബി.ജെ.പി. കോട്ടയം ജില്ലാ പ്രസിഡന്റ് ലിജിൻ ലാൽ, ബി.ജെ.പി. പത്തനംതിട്ട ജില്ലാ പ്രസിഡൻറ് വി. എ. സൂരജ് എന്നിവർ അനുമോദന ചടങ്ങിൽ പങ്കെടുത്തു.



പരിശുദ്ധ കാതോലിക്കാ ബാവായ്ക്ക് പരുമല സെമിനാരിയുടെ സ്നേഹാദരങ്ങൾ സമർപ്പിച്ചു. ഒക്ടോബർ 17-ന് പരിശുദ്ധ കാതോലിക്കാ ബാവായുടെ പ്രധാന കാർമികത്വത്തിൽ നടന്ന വിശുദ്ധ കുർബ്ബാനയ്ക്കുശേഷം ദേവാലയത്തിൽ ക്രമീകരിച്ച സമ്മേളനത്തിൽ കുര്യാക്കോസ് മാർ ക്ലിമ്മീസ് മെത്രാപ്പോലിത്ത അദ്ധ്യക്ഷത വഹിച്ചു. യു.എസ്. പ്രസിഡൻഷ്യൽ ഓഫീസ് ഡെപ്യൂട്ടി ഡയറക്ടർ ഫാ. അലക്സാണ്ടർ ജെ. കുര്യൻ, പരുമല ആശുപത്രി സി. ഇ. ഒ. ഫാ. എം. സി. പൗലോസ്, പരുമല സെമിനാരി മാനേജർ ഫാ. എം. സി. കുര്യാക്കോസ്, ഏബ്രഹാം ഇഞ്ചക്കലോടി കോർഎപ്പിസ്കോപ്പ, ഫാ. വൈ. മത്തായിക്കുട്ടി, പരുമല സെമിനാരി കൗൺസിൽ അംഗങ്ങൾ, ഷാർജയിലെ സ്രോതസ്സ് സംഘടനയുടെ വൈസ് പ്രസിഡന്റ് ഷാജി മാത്യൂസ് എന്നിവർ പരിശുദ്ധ പിതാവിന് ആശംസകൾ നേർന്നു. എം.ഒ.സി. പബ്ലിക്കേഷൻസിനുവേണ്ടി ഫാ. ബേബി വർഗീസ് തയ്യാറാക്കിയ എസ്റ്റാബ്ലിഷ്മെന്റ് ഓഫ് കാതോലിക്കോസ് ഇൻ ഇന്ത്യ എന്ന പുസ്തകത്തിന്റെ പ്രകാശനം പരിശുദ്ധ ബാവ നിർവഹിച്ചു.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




ചരിത്രരേഖകൾ

# മലങ്കര ഓർത്തഡോക്സ് സഭ: സുന്നഹദോസ് നിശ്ചയങ്ങൾ

## 2012 ഓഗസ്റ്റ് സുന്നഹദോസ്

**സൗരോർജത്തെ ആശ്രയിക്കണം: ഓർത്തഡോക്സ് സഭ**

**മാലിന്യം ഉറവിടത്തിൽ തന്നെ സംസ്കരിക്കുവാൻ വികേന്ദ്രീകൃത പദ്ധതികൾ**

കോട്ടയം: ഗുരുതരമായ ഊർജ പ്രതിസന്ധി തരണം ചെയ്യാൻ വീടുകളിലും സ്ഥാപനങ്ങളിലും ആരാധനാലയങ്ങളിലും സൗരോർജം പരമാവധി പ്രയോജനപ്പെടുത്തണമെന്നു മലങ്കര ഓർത്തഡോക്സ് സഭാ എപ്പിസ്കോപ്പൽ സുന്നഹദോസ് നിർദ്ദേശിച്ചു. കേന്ദ്രീകൃത മാലിന്യ നിർമാജനം കീറാമുട്ടിയായി മാറുന്ന സാഹചര്യത്തിൽ, മാലിന്യം ഉറവിടത്തിൽത്തന്നെ സംസ്കരിക്കുന്നതിനു വികേന്ദ്രീകൃത പദ്ധതികൾ അടിയന്തരമായി ആവിഷ്കരിക്കണമെന്നും ആവശ്യപ്പെട്ടു.

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അധ്യക്ഷതയിലും പരിശുദ്ധ ദിദിമോസ് പ്രഥമൻ വലിയ ബാവായുടെ സാന്നിധ്യത്തിലും ദേവലോകം കാതോലിക്കേറ്റ് അരമന ഹാളിൽ ആരംഭിച്ച യോഗത്തിൽ സെക്രട്ടറി ഡോ. മാത്യൂസ് മാർ സേവേറിയോസ് റിപ്പോർട്ട് അവതരിപ്പിച്ചു. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഡോ. ജോഷ്വാ മാർ നിക്കോദിമോസ്, യാക്കോബ് മാർ ഏലിയാസ് എന്നിവർ ധ്യാനം നയിച്ചു. പൗലോസ് മാർ പക്കോമിയോസിന്റെ നിര്യാണത്തിൽ അനുശോചിച്ചു.

കാതോലിക്കേറ്റ് ശതാബ്ദി ആഘോഷം, മിഷൻ ബോർഡ്, കിഡ്നി ഫൗണ്ടേഷൻ, പരുമല സെമിനാരി, കോട്ടയം വൈദിക സെമിനാരി, നാഗ്പൂർ വൈദിക സെമിനാരി, പരുമല ആശുപത്രി എന്നിവയെക്കുറിച്ചു ഡോ. യാക്കോബ് മാർ ഐറേനിയോസ്, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഡോ. ഏബ്രഹാം മാർ സെറാഫിം, ഔഗേൻ റമ്പാൻ, ഫാ. ഡോ. ജേക്കബ് കുര്യൻ, ഫാ. ഡോ. ബിജേഷ് ഫിലിപ്പ്, ഡോ. ജെ. ജേക്കബ് എന്നിവർ റിപ്പോർട്ട് സമർപ്പിച്ചു.

ഡബ്ല്യു.സി.സി. ജനറൽ അസംബ്ലിയിലേക്കു സഖറിയാസ് മാർ നിക്കോളോവോസ്, ഭവന നിർമാണ സഹായ പദ്ധതി പ്രസിഡന്റായി ഡോ. സഖറിയാസ് മാർ തെയോഫിലോസ്, കിഴക്കമ്പലം ബേത്‌ലഹേം കോൺവെന്റ് വിസിറ്റർ ബിഷപ്പായി മാത്യൂസ് മാർ തേവോദോസിയോസ്, അഖില മലങ്കര പ്രാർത്ഥനായോഗ പ്രസിഡന്റായി ഏബ്രഹാം മാർ എപ്പിഫാനിയോസ്, പുതുപ്പാടി സെന്റ് പോൾസ് കോൺവന്റ്, റാന്നി ഹോളി ട്രിനിറ്റി ആശ്രമം എന്നിവയുടെ വിസിറ്റർ ബിഷപ്പായി ഡോ. യൂഹാനോൻ മാർ തേവോദോറോസ്, മാവേലിക്കര മിഷൻ ട്രെയിനിങ് സെന്റർ പ്രിൻസിപ്പാലായി ഫാ. ഡോ. മാത്യു വൈദ്യൻ കേറെപ്പിസ്കോപ്പാ എന്നിവരെ നിയമിക്കുന്നതിനു തീരുമാനിച്ചു. പാമ്പാടി ദയറായിൽ വിശ്രമജീവിതം നയിക്കുന്ന മാത്യൂസ് മാർ ബർണബാസിന് 89-ാം ജന്മദിനത്തിൽ ആശംസകൾ നേർന്നു.




## 2015 ഫെബ്രുവരി സുന്നഹദോസ്

ദൈവത്തിൽ ആശ്രയിച്ച് ഐക്യമത്യത്തോടെ സഭയുടെയും സമൂഹത്തിന്റെയും നന്മയ്ക്കായി പ്രവർത്തിച്ച് മുന്നേറണമെന്ന് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൌലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ യോഗത്തിൽ അദ്ധ്യക്ഷത വഹിച്ച് പ്രസംഗിക്കുകയായിരുന്നു പരിശുദ്ധ ബാവാ. ഫെബ്രുവരി 23-ന് ദേവലോകം കാതോലിക്കേറ്റ് അരമനയിൽ ആരംഭിച്ച യോഗം ഇന്നലെ (27.02.2015) സമാപിച്ചു.

സുന്നഹദോസ് സെക്രട്ടറി ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത റിപ്പോർട്ട് അവതരിപ്പിച്ചു. ഡോ. എബ്രഹാം മാർ സെറാഫിം (ബാംഗ്ളൂർ ഭദ്രാസം), ഡോ. ഗീവർഗീസ് മാർ യൂലിയോസ് (അഹമ്മദബാദ്), കുര്യാക്കോസ് മാർ ക്ളിമ്മീസ് (തുമ്പമൺ), ഡോ. ജോഷ്വാ മാർ നിക്കോദിമോസ് (ിലയ്ക്കൽ), ഡോ. യാക്കോബ് മാർ ഏലിയാസ് (ബ്രഹ്മവാർ) എന്നിവർ ധ്യാനം നയിച്ചു.

ഫാ. ഡോ. ജേക്കബ് കുര്യൻ ( കോട്ടയം വൈദീകസെമിനാരി), ഫാ. ഡോ. ബിജേഷ് ഫിലിപ്പ് (നാഗ്പൂർ സെമിനാരി), ഫാ. ഔഗേൻ റമ്പാൻ (പരുമല സെമിനാരി), ഫാ. എം. സി. പൌലോസ് ( പരുമല ആശുപത്രി) എന്നിവർ പ്രവർത്തന റിപ്പോർട്ട് അവതരിപ്പിച്ചു. ഡോ. സഖറിയാസ് മാർ അപ്രേം അവതരിപ്പിച്ച വനിതാ സമാജം ഭരണഘടനയും വൈദീകർക്കായുള്ള സാമ്പത്തീക സഹായപദ്ധതിയുടെ നിയമാവലിയും, ഫാ. അശ്വിൻ ഫെർണ്ണാണ്ടസ് അവതരിപ്പിച്ച എക്യുമിക്കൽ റിലേഷൻസ് വകുപ്പ് റിപ്പോർട്ടും യോഗം അംഗീകരിച്ചു. ഈജിപ്റ്റ്, സിറിയ, ഇറാഖ് തുടങ്ങിയ രാജ്യങ്ങളിൽ മതതീവ്രവാദികൾ നടത്തുന്ന മുഷ്യക്കുരുതിയിൽ യോഗം ആശങ്ക അറിയിച്ചു.

കേരള സംസ്ഥാന ചീഫ് സെക്രട്ടറി ജിജി തോംസൺ ഐ.എ.എസ്, ആൾ ഇന്ത്യ കൌൺസിൽ ഓഫ് ക്രിസ്ത്യൻ വിമൻ പ്രസിഡന്റ് ഡോ. സാറാമ്മ വർഗ്ഗീസ് എന്നിവരെ അനുമോദിച്ചു.

### മലങ്കരസഭ സമാധാനം ആഗ്രഹിക്കുന്നു: എപ്പിസ്ക്കോപ്പൽ സുന്നഹദോസ്

മലങ്കര സഭാ അന്തരീക്ഷത്തിൽ നിലിൽക്കുന്ന സംഘർഷം മാറി സമാധാനം കൈവരുത്തുക എന്നത് സഭയുടെ പ്രാഥമികമായ ലക്ഷ്യമാണ്. സമാധാനം എന്ന പദംകൊണ്ട് അർത്ഥമാക്കുന്നത് ഭിന്നതയിൽ കഴിയുന്ന വിശ്വാസ സമൂഹത്തിന്റെ ഐക്യമാണ്. അടുത്തകാലത്ത് കേരളം സന്ദർശിച്ച അന്ത്യോഖ്യാ പാത്രിയർക്കീസ് ബാവാ സഭയിൽ ഇന്ന് നിലിൽക്കുന്ന ഭിന്നത, സഭയെ സംബന്ധിച്ച് ദുരന്തമാണെന്നും അതിനുള്ള പരിഹാരം ഐക്യമാണ് എന്നും അദ്ദേഹം വന്ന ദിവസം നടത്തിയ പത്രസമ്മേളനത്തിൽ പ്രസ്താവിച്ചിരുന്നു. ഈ നിലപാടിനെ മലങ്കര എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സ്വാഗതം ചെയ്യുന്നു. സഭാ സമാധാനം സഭയുടെ ജീവിതസാക്ഷ്യമായി മനസ്സിലാക്കുകയും അതിനുള്ള ഏകമാർഗ്ഗം ഒരേവിശ്വാസമുള്ള മലങ്കര ഓർത്തഡോക്സ് സഭയിലെ രണ്ട് സഭാ വിഭാഗങ്ങളുടെയും ഐക്യമാണ് എന്ന് സുന്നഹദോസ് ആവർത്തിച്ച് പ്രഖ്യാപിക്കുകയും ചെയ്യുന്നു.

ഐക്യം സൃഷ്ടിക്കുന്നതിനും നിലിർത്തുന്നതിനും നിയമസാധ്യതയുള്ള മാർഗ്ഗരേഖ ആവശ്യമാണ്. അതിനായി ഇരുകൂട്ടരും മലങ്കര സഭയെ സംബന്ധിച്ച

1995-ലെ സുപ്രീംകോടതി വിധിയും കോടതി അംഗീകരിച്ച 1934-ലെ സഭാ ഭരണഘടനയും ഐക്യത്തിന്റെ ചട്ടക്കൂട്ടായി സ്വീകരിക്കുക. ഇതിനുള്ളിലായിരിക്കണം സഭാ ഐക്യം യാഥാർത്ഥ്യമാകേണ്ടത്. എങ്കിൽ മാത്രമേ ഐക്യത്തിന് നിയമസാധുതയും സമാധാനത്തിന് നിലിൽപ്പും ഉണ്ടാകൂ എന്നും സുന്നഹദോസ് വിലയിരുത്തുന്നു.

ആയതിനാൽ 1934-ലെ മലങ്കര സഭാ ഭരണഘടനയും 1995-ലെ സുപ്രീം കോടതി വിധികളും പരിശുദ്ധ പാത്രിയർക്കീസ് ബാവായും ഔപചാരികമായി അംഗീകരിക്കേണ്ടതുണ്ട്. മേൽപറഞ്ഞ കാര്യങ്ങളുടെ അടിസ്ഥാനത്തിൽ സഭാ ഐക്യം പുഃസ്ഥാപിക്കുവാൻ പരിശുദ്ധ പാത്രിയർക്കീസ് ബാവാ സമ്മതിക്കുന്നപക്ഷം മലങ്കരസഭ, ഐക്യത്തിന് ആവശ്യമായ നടപടികൾ സ്വീകരിക്കുന്നതാണ്.

## 2015 ഓഗസ്റ്റ് സുന്നഹദോസ്

### പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് ആരംഭിച്ചു

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയുടെ പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ യോഗം പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ ദേവലോകം കാതോലിക്കേറ്റ് അരമനയിൽ ആരംഭിച്ചു. സഭയിലെ എല്ലാ മെത്രാപ്പോലീത്താമാരും സുന്നഹദോസ് യോഗത്തിൽ സന്നിഹിതരാണ്. രാവിലെ 9. 30-ന് ആരംഭിച്ച സുന്നഹദോസിൽ മദ്രാസ് ഭദ്രാസനാധിപൻ ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലിത്ത ധ്യാനം നയിച്ചു. ആഗസ്റ്റ് എട്ടിന് പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സമാപിക്കും.

**മാർ തേവോദോസിയോസ് മലങ്കരസഭയുടെ ധർമയോഗി**

കോട്ടയം: ബഥനി ആശ്രമ സ്ഥാപകനും കൊല്ലം, ബാഹ്യകേരളം എന്നീ ഭദ്രാസനങ്ങളുടെ മെത്രാപ്പോലീത്തായുമായിരുന്ന കാലം ചെയ്ത അലക്സിയോസ് മാർ തേവോദോസിയോസിനെ മലങ്കരസഭയുടെ ധർമയോഗി എന്ന നാമം നൽകി ആദരിക്കുമെന്നു മലങ്കര ഓർത്തഡോക്സ് സഭാ എപ്പിസ്കോപ്പൽ സുന്നഹദോസ്.

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അധ്യക്ഷതയിൽ ദേവലോകം കാതോലിക്കേറ്റ് അരമനയിൽ ചേർന്ന യോഗത്തിൽ സുന്നഹദോസ് സെക്രട്ടറി ഡോ. മാത്യൂസ് മാർ സേവേറിയോസ് റിപ്പോർട്ട് സമർപ്പിച്ചു. ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ്, ഡോ. യൂഹാനോൻ മാർ ദിമെത്രയോസ്, ഡോ. ജോസഫ് മാർ ദിവന്നാസിയോസ്, അലക്സിയോസ് മാർ യൗസേബിയോസ് എന്നിവർ ധ്യാനം നയിച്ചു.

സഭാ മിഷൻ ബോർഡ്, കോട്ടയം വൈദിക സെമിനാരി, നാഗ്പൂർ വൈദിക സെമിനാരി, പരുമല സെമിനാരി, പരുമല ആശുപത്രി, എക്യുമെനിക്കൽ റിലേഷൻസ് കമ്മിറ്റി എന്നിവയുടെ റിപ്പോർട്ട് ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഫാ. ഡോ. ഒ. തോമസ്, ഫാ. ഡോ. ബിജേഷ് ഫിലിപ്പ്, ഫാ. ഡോ. എം. സി. കുര്യാക്കോസ്, ഫാ. എം. സി. പൗലോസ്, ഫാ. ഏബ്രഹാം തോമസ് എന്നിവർ അവതരിപ്പിച്ചു.

വൈകാരിക പ്രതിസന്ധിയിലായിരിക്കുന്നവരെയും ആത്മഹത്യാ പ്രവണത ഉള്ളവരെയും സാന്ത്വനപ്പെടുത്തുന്നതിനായി മാനവ ശാക്തീകരണ വിഭാഗം ആരംഭിച്ച വിപാസന ഇമോഷണൽ സപ്പോർട്ട് സെന്ററിന്റെ പ്രവർത്തനം എല്ലാ ഭദ്രാസനത്തിലേക്കും വ്യാപിപ്പിക്കും. സഭകൾ തമ്മിൽ സഹകരണം മെച്ചപ്പെടുത്തുന്നതിനെ സംബന്ധിച്ചുള്ള റിപ്പോർട്ട് ഫാ. ഡോ. കെ. എം. ജോർജ് സമർപ്പിച്ചു. മുൻ രാഷ്ട്രപതി ഡോ. എ. പി. ജെ. അബ്ദുൽ കലാമിന്റെ നിര്യാണത്തിൽ അനുശോചിച്ചു. ആഗസ്റ് 3-ാം തീയതി ആരംഭിച്ച സുന്നഹദോസ് യോഗം 7-നു സമാപിച്ചു.

## 2016 ഫെബ്രുവരി സുന്നഹദോസ്

**ഫാ. ടി. ജെ. ജോഷ്വ മലങ്കരസഭ ഗുരുരത്നം**

കോട്ടയം: ഫാ. ഡോ. ടി. ജെ. ജോഷ്വായ്ക്ക് മലങ്കരസഭാ ഗുരുരത്നം എന്ന ബഹുമതി നൽകാൻ മലങ്കര ഓർത്തഡോക്സ് സഭാ സിനഡ് തീരുമാനിച്ചു. തടാകം ആശ്രമ സ്ഥാപകൻ കാലം ചെയ്ത ബിഷപ് പെക്കൻഹാം വാൽഷിന് സഭാ ബന്ധു എന്ന ബഹുമതി നൽകാനും തീരുമാനിച്ചു. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അധ്യക്ഷതയിൽ ചേർന്ന സിനഡ് സമാപിച്ചു.

സിനഡ് സെക്രട്ടറി ഡോ. മാത്യൂസ് മാർ സേവേറിയോസ് അവതരിപ്പിച്ച റിപ്പോർട്ട് യോഗം അംഗീകരിച്ചു. ഡോ. സഖറിയാസ് മാർ അപ്രേം, ഡോ. മാത്യൂസ് മാർ തിമോത്തിയോസ്, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, യൂഹാനോൻ മാർ പോളിക്കാർപ്പോസ് എന്നിവർ ധ്യാനം നയിച്ചു.

സഭയുടെ സമഗ്ര സൗഖ്യ പദ്ധതിയെക്കുറിച്ച് ഡോ. തോമസ് മാർ അത്താനാസിയോസ് വിശദീകരിച്ചു. ഫാ. എം. സി. കുര്യാക്കോസ് (പരുമല സെമിനാരി), ഫാ. എം. സി. പൗലോസ് (സെന്റ് ഗ്രിഗോറിയോസ് കാൻസർ കെയർ സെന്റർ), ഫാ. ഡോ. ഒ. തോമസ് (കോട്ടയം വൈദിക സെമിനാരി), ഫാ. ഡോ. ബിജേഷ് ഫിലിപ്പ് (നാഗ്പൂർ സെമിനാരി), ഫാ. ഏബ്രഹാം തോമസ് (എക്യുമെനിക്കൽ റിലേഷൻസ് കമ്മിറ്റി) എന്നിവർ റിപ്പോർട്ട് അവതരിപ്പിച്ചു.

## 2016 ഓഗസ്റ്റ് സുന്നഹദോസ്

### ഭീകരവാദവും മാരകരോഗങ്ങളും: ബോധവത്ക്കരണം അത്യാവശ്യം: പ. കാതോലിക്കാ ബാവാ

മാനവരാശിയുടെ നിലനിൽപ്പിന് ഭീഷണിയായിരിക്കുന്ന ഭീകരവാദവും മാരകരോഗങ്ങളും തടയാൻ വ്യാപകമായ ബോധവത്ക്കരണവും പ്രതിരോധ പ്രവർത്തനങ്ങളും ആവശ്യമാണെന്ന് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ.

ദേവലോകം കാതോലിക്കേറ്റ് അരമനയിൽ ചേർന്ന മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സമ്മേളനത്തിൽ അദ്ധ്യക്ഷ പ്രസംഗം നടത്തുകയായിരുന്നു അദ്ദേഹം. ക്യാൻസർ ഉൾപ്പെടെയുള്ള മാരക രോഗങ്ങൾക്ക് ഇരയാകുന്ന നിർധനർക്ക് ചികിത്സ സഹായ പദ്ധതികൾ ആവിഷ്കരിക്കണമെന്ന് പരിശുദ്ധ ബാവാ ആഹ്വാനം ചെയ്തു. സഖറിയാ മാർ അന്തോണിയോസ് മെത്രാപ്പോലീത്താ ധ്യാനം നയിച്ചു. സുന്നഹദോസ് സെക്രട്ടറി ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ റിപ്പോർട്ട് അവതരിപ്പിച്ചു.

### ചരമ ദ്വിശതാബ്ദി സമാപനം: ഇത്യോപ്യൻ പാത്രിയർക്കീസ് മുഖ്യാതിഥി

കോട്ടയം. പഴയസെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് ഒന്നാമന്റെ ചരമ ദ്വിശതാബ്ദി ആഘോഷങ്ങളുടെ സമാപന സമ്മേളനത്തിൽ ഇത്യോപ്യൻ പാത്രിയർക്കീസ് ആബൂനാ മത്ഥിയാസ് മുഖ്യാതിഥിയായി പങ്കെടുക്കും. എപ്പിസ്കോപ്പൽ സുന്നഹദോസ് യോഗം നവംബർ 21 മുതൽ 23 വരെ നടക്കുന്ന വിവിധ പരിപാടികൾക്ക് അംഗീകാരം നൽകി.

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ അധ്യക്ഷത വഹിച്ചു. സെക്രട്ടറി ഡോ. മാത്യൂസ് മാർ സേവേറിയോസ് അവതരിപ്പിച്ച പ്രവർത്തന റിപ്പോർട്ട് യോഗം അംഗീകരിച്ചു. ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പൽ പുതുക്കിപ്പണിയാൻ തീരുമാനിച്ചു. സഖറിയ മാർ അന്തോണിയോസ്, ഡോ. തോമസ് മാർ അത്താനാസിയോസ്, കുര്യാക്കോസ് മാർ ക്ലിമ്മീസ്, ഗീവർഗീസ് മാർ കൂറിലോസ് എന്നിവർ ധ്യാനം നയിച്ചു.

വേൾഡ് കൗൺസിൽ ഓഫ് ചർച്ചസ് എക്സിക്യൂട്ടീവ് കമ്മിറ്റി അംഗമായി തിരഞ്ഞെടുക്കപ്പെട്ട സഖറിയാസ് മാർ നിക്കോളാവോസിനെ യോഗം അഭിനന്ദിച്ചു. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഡോ. ജോസഫ് മാർ ദീവന്നാസിയോസ്, യൂഹാനോൻ മാർ മിലിത്തിയോസ്, ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ്, കുര്യാക്കോസ് മാർ ക്ലിമ്മീസ്, ഡോ. ഗീവർഗീസ് മാർ യൂലിയോസ്, ഫാ. ഡോ. ഒ. തോമസ്, ഫാ ഡോ. ബിജേഷ് ഫിലിപ്പ്, ഫാ. ഏബ്രഹാം തോമസ്, ഫാ. എം. സി. കുര്യാക്കോസ്, ഫാ. എം. സി. പൗലോസ് എന്നിവർ വിവിധ റിപ്പോർട്ടുകൾ അവതരിപ്പിച്ചു.

## 2017 ഫെബ്രുവരി സുന്നഹദോസ്

### ഫെബ്രുവരി 2017 സുന്നഹദോസ്

**മാർ ദീയസ്കോറോസ് ഓർത്തഡോക്സ് സഭാ സുന്നഹദോസ് സെക്രട്ടറി**

കോട്ടയം: മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറിയായി കോട്ടയം സഹായ മെത്രാൻ ഡോ. യൂഹാനോൻ മാർ ദീയസ്കോറോസിനെ തിരഞ്ഞെടുത്തു. സുന്നഹദോസിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ അധ്യക്ഷത വഹിച്ചു. ഡോ. യാക്കോബ് മാർ ഐറേനിയോസ്, ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്, ഡോ. സഖറിയാസ് മാർ തെയോഫിലോസ് എന്നിവർ ധ്യാനം നയിച്ചു.

സഭയുടെ വിവിധ പ്രസ്ഥാനങ്ങളുടെ അധ്യക്ഷന്മാരായി തിരഞ്ഞെടുക്കപ്പെട്ടവർ. ഡോ. മാത്യൂസ് മാർ സേവേറിയോസ് (വൈദിക സംഘം), തോമസ് മാർ അത്താനാസിയോസ് (ബസ്ക്യാമ്മ അസോസിയേഷൻ), ഡോ. യാക്കോബ് മാർ ഐറേനിയോസ് (സ്ലീബാദാസ സമൂഹം), കുര്യാക്കോസ് മാർ ക്ലിമ്മീസ് (ഇക്കോളജിക്കൽ കമ്മീഷൻ), യൂഹാനോൻ മാർ പോളിക്കാർപ്പോസ് (വനിതാ സമാജം), ഡോ. യൂഹാനോൻ മാർ തേവോദോറോസ് (മിഷൻ ബോർഡ്), ഗീവർഗീസ് മാർ കൂറിലോസ് (മിഷൻ ബോർഡ് ബാഹ്യകേരളം), ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് (യുവജനപ്രസ്ഥാനം), ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് (സൺഡേസ്കൂൾ), ഡോ. ജോഷ്വാ മാർ നിക്കോദിമോസ് (ബാലസമാജം), ഡോ. സഖറിയാസ് മാർ അപ്രേം (എം.ജി.ഒ.സി.എസ്.എം.), ഡോ. ഗീവർഗീസ് മാർ യൂലിയോസ് (മലങ്കരസഭാ മാസിക), ഡോ. തോമസ് മാർ അത്താനാസിയോസ് (എം.ഒ.സി. കോളജുകൾ), ഡോ. യൂഹാനോൻ മാർ മിലിത്തിയോസ് (കാതോലിക്കേറ്റ് ആൻഡ് എം.ഡി. സ്കൂൾസ്), മാത്യൂസ് മാർ തേവോദോസിയോസ് (മിനിസ്ട്രി ഓഫ് ഹ്യൂമൻ എംപവർമെന്റ്), ഡോ. മാത്യൂസ് മാർ തിമോത്തിയോസ് (എം.ഒ.സി. പബ്ലിക്കേഷൻസ്), സഖറിയാസ് മാർ നിക്കോളാവോസ് (എക്യുമെനിക്കൽ റിലേഷൻസ്), ഏബ്രഹാം മാർ എപ്പിഫാനിയോസ് (പ്രാർത്ഥനായോഗം), ഡോ. യാക്കോബ് മാർ ഏലിയാസ് (ആർദ്ര).

## ജൂലൈ 2017 സുന്നഹദോസ്

**സമാധാനശ്രമങ്ങൾക്ക് സമിതി രൂപീകരിക്കും: ഓർത്തഡോക്സ് സഭാ സുന്നഹദോസ്**

**പാത്രിയർക്കീസ് ബാവായുമായി ചർച്ച നടത്താനും ആലോചന**

കോട്ടയം: മലങ്കരസഭയിലെ സമാധാന ശ്രമങ്ങൾക്കായി സമിതികൾ രൂപീകരിക്കാനും ആവശ്യമെങ്കിൽ പരിശുദ്ധ പാത്രിയർക്കീസ് ബാവായുമായി ചർച്ച നടത്താനും മലങ്കര ഓർത്തഡോക്സ് സഭാ സുന്നഹദോസ് തീരുമാനിച്ചു.

സർക്കാരുമായും യാക്കോബായ സഭയുമായും ചർച്ചയ്ക്കുള്ള സമിതികളുടെ തലവന്മാരായി സീനിയർ മെത്രാപ്പോലീത്താമാരെ നിയോഗിക്കും. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വീതിയൻ കാതോലിക്കാ ബാവാ ഇതു സംബന്ധിച്ച കല്പന പുറത്തിറക്കും. സഭയുടെ കീഴിലുള്ള ദേവാലയങ്ങളുടെയെല്ലാം പ്രവർത്തനങ്ങൾ ഏകീകരിക്കാനും കല്പന പുറപ്പെടുവിക്കും. സമാധാനത്തിനായി ഓർത്തഡോക്സ് സഭ മുൻകയ്യെടുക്കുമെന്നും സുന്നഹദോസ് യോഗത്തിനുശേഷം കണ്ടനാട് വെസ്റ്റ് ഭദ്രാസനാധിപൻ ഡോ. മാത്യൂസ് മാർ സേവേറിയോസ്, സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ്, കണ്ടനാട് ഈസ്റ്റ് ഭദ്രാസനാധിപൻ ഡോ. തോമസ് മാർ അത്താനാസിയോസ് എന്നിവർ പറഞ്ഞു.

കോടതിവിധിയുടെ പകർപ്പു ലഭിക്കുന്നതിനു മുമ്പു തന്നെ സംസ്ഥാന സർക്കാരുമായി ഓർത്തഡോക്സ് സഭ ചർച്ച നടത്തി. തുടർ നടപടികൾ എടുക്കാമെന്ന് ഉറപ്പു ലഭിച്ചിട്ടുണ്ട്. വിധിപ്പകർപ്പു ലഭിച്ച സാഹചര്യത്തിൽ കാതോലിക്കാ ബാവാ നിയോഗിക്കുന്ന സംഘം സർക്കാരുമായി ചർച്ച നടത്തുമെന്ന് ഡോ. മാത്യൂസ് മാർ സേവേറിയോസ് പറഞ്ഞു.

കോടതിവിധി അംഗീകരിക്കാതെ മലങ്കര സഭാംഗമെന്ന് അവകാശപ്പെടാൻ സാധിക്കില്ല. മലങ്കരസഭാ അംഗമാണെങ്കിലേ മതപരമായ അവകാശങ്ങൾ നേടാൻ കഴിയൂ. കോടതിവിധി അംഗീകരിക്കാനുള്ള സമീപനമാണ് അനൗദ്യോഗികമായി ഇതുവരെയും യാക്കോബായ സഭയിൽ നിന്നു ലഭിച്ചിരിക്കുന്നതെന്നും ഇതു പ്രതീക്ഷയേകുന്നുണ്ടെന്നും മെത്രാപ്പോലീത്താമാർ പറഞ്ഞു.

## 2017 ഓഗസ്റ്റ് സുന്നഹദോസ്

**മലങ്കരസഭ ഒന്നാണ്: പ. സുന്നഹദോസ്**

മലങ്കര സഭ ഒന്നേ ഉള്ളുവെന്നും എല്ലാ വിശ്വാസികളും ആ വി. സഭയുടെ മക്കൾ ആണെന്നും ഇന്ത്യ മഹാരാജ്യം അംഗീകരിച്ച 1934-ലെ സഭാ ഭരണഘടനപ്രകാരം മലങ്കരയിൽ സമാധാനത്തിന്റെ സുവർണ്ണ അവസരം സംജാതമായിരിക്കുകയാണ് ഇപ്പോളെന്നും പ. എപ്പിസ്കോപ്പൽ സുന്നഹദോസ്.

സുപ്രിം കോടതിയുടെ വിധിക്കു ശേഷം നടന്ന പ്രഥമ സുന്നഹദോസ് തീരുമാനങ്ങൾ ഡോ തോമസ് മാർ അത്താനാസിയോസ്, ഡോ മാത്യൂസ് മാർ സേവേറിയോസ്, ഡോ യൂഹാനോൻ മാർ ദിയസ്കോറോസ് എന്നിവർ വിശദീകരിച്ചു.

1995-ലെ വിധിയിൽ ഉണ്ടായിരുന്ന അവ്യക്തത പൂർണ്ണമായും മാറ്റിയ ഒരു സമ്പൂർണ്ണ വിധിയാണ് ഇപ്പോൾ ലഭ്യമായിരിക്കുന്നത്. ഈ വിധി മലങ്കരയിലെ എല്ലാ പള്ളികൾക്കും ബാധകം ആണ് എന്നും,

മലങ്കരസഭയുടെ സമാധാനം ലക്ഷ്യമാക്കി പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ മലങ്കരയിലെ എല്ലാ പള്ളികൾക്കും കല്പന അയക്കും എന്നും സമാധാന സമിതി രൂപീകരിച്ച് ഭാവി കാര്യങ്ങൾ തിരുമാനിക്കുന്നതിന് പരിശുദ്ധ ബാവാ തിരുമേനിയുടെ അദ്ധ്യക്ഷതയിൽയിൽ കൂടിയ പ. സുന്നഹദോസ് തീരുമാനിച്ചു എന്നും പിതാക്കന്മാർ പറഞ്ഞു..

ഗവൺമെൻറുമായി പ്രാരംഭ ചർച്ചകൾ നടന്നു എങ്കിലും തുടർ ചർച്ചകൾ ഇനിയും ആവശ്യമാണ്. സമാധാന ശ്രമങ്ങൾക്കായി ഏതറ്റം വരെയും പോകും. വേണ്ടിവന്നാൽ പ.പാത്രിയർക്കിസ് ബാവായോട് വിഷയം ചർച്ച ചെയ്യുന്നതിനും മലങ്കര സഭ തയ്യാറാണ്.

എന്നാൽ ഇതെല്ലാം രൂപീകരിക്കപ്പെടുന്ന സമിതിയുടെ പരിധിയിൽ വരുന്ന കാര്യങ്ങൾ ആണെന്നു മാധ്യമ പ്രവർത്തകരുടെ ചോദ്യങ്ങൾക്ക് പിതാക്കന്മാർ മറുപടി നൽകി. വി. സഭയ്ക്ക് മുന്നിൽ ഒന്നായ വി. മലങ്കരസഭ എന്ന ലക്ഷ്യമാണ് ഉള്ളത് എന്നും അതു തകിടം മറിക്കുവാൻ ആരെങ്കിലും പരിശ്രമിക്കും എന്നും കരുതുന്നില്ല എന്നും പിതാക്കന്മാർ പറഞ്ഞു.

### സഭയിൽ ഐക്യവും സമാധാനവും സമ്പൂർണ്ണമാക്കണം: ഓർത്തഡോക്സ് സഭ

സ്പർദ്ധയും വിദ്വേഷവും വെടിഞ്ഞ് ഒരു ആരാധക സമൂഹമായി ദൈവസന്നിധിയിൽ ഏവരും കടന്നു വരുന്ന അനുഗ്രഹീത മുഹൂർത്തത്തിന് വേണ്ടി മലങ്കരസഭ കാത്തിരിക്കുകയാണെന്നും ഈ ലക്ഷ്യത്തെ പ്രതികൂലമായി ബാധിക്കുന്ന യാതൊരു നടപടിയും മലങ്കര സഭാംഗങ്ങളായ ആരുടെ ഭാഗത്തു നിന്നും ഉണ്ടാകരുതെന്നും ഈ ലക്ഷ്യത്തിന് ഏവരുടെയും സഹായവും പങ്കാളിത്തവും ഉണ്ടാകണമെന്നും മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് അംഗീകരിച്ച പ്രമേയത്തിൽ ആഹ്വാനം ചെയ്തു. 1934-ലെ സഭാ ഭരണഘടനയുടെയും 2017 ജൂലൈ 3 ലെ ബഹു. സുപ്രീം കോടതി വിധിയുടെയും അടിസ്ഥാനത്തിലായിരിക്കണം സമാധാനം കൈവരിക്കേണ്ടത്. ഇവ അംഗീകരിക്കുന്ന ഇടവക ജനങ്ങളിൽ ആർക്കും ഇടവകയിൽ യാതൊരു ബുദ്ധിമുട്ടും തടസ്സവും ഉണ്ടാവുകയില്ലെന്നും സുന്നഹദോസ് പ്രഖ്യാപിച്ചു.

വർഷം തോറും നവംബർ ആദ്യ ഞായറാഴ്ച സ്നേഹസ്പർശം കാൻസർ സാന്ത്വന പരിപാലനദിനമായി ആചരിക്കാൻ മലങ്കര ഓർത്തഡോക്സ് സഭാ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് തീരുമാനിച്ചു. കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമന ഹാളിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ ഫെബ്രുവരി 19 മുതൽ നടന്ന മലങ്കര ഓർത്തഡോക്സ് സഭാ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സമാപിച്ചു.

കാലം ചെയ്ത ഡോ. സഖറിയാ മാർ തെയോഫിലോസിന്റെ ദേഹവിയോഗത്തിൽ യോഗം അനുശോചനം രേഖപ്പെടുത്തി. ഡോ. മാത്യൂസ് മാർ സേവേറിയോസ്, ഡോ. യൂഹാനോൻ മാർ ദിമിത്രിയോസ്, ഡോ. യൂഹാനോൻ മാർ തേവോദോറോസ്, യാക്കോബ് മാർ ഏലിയാസ്, ഡോ. ജോഷ്വാ മാർ നിക്കോദീമോസ് എന്നിവർ ധ്യാനം നയിച്ചു. സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദിയസ്ക്കോറോസ് അവതരിപ്പിച്ച റിപ്പോർട്ട് യോഗം അംഗീകരിച്ചു. പരുമല സെമിനാരി, പരുമല ആശുപത്രി, കോട്ടയം വൈദീക സെമിനാരി, നാഗ്പൂർ സെമിനാരി, മലങ്കര ഓർത്തഡോക്സ് ചർച്ച് തിയോളജിക്കൽ എജ്യൂക്കേഷൻ ഫണ്ട്, സെമിനാരി കമ്മീഷൻ, പ്രാർത്ഥനാ രചന സമിതി, വിശാല മിഷൻ, എക്യുമെനിക്കൽ റിലേഷൻസ് കമ്മിറ്റി എന്നിവയുടെ റിപ്പോർട്ട് ഫാ. എം.സി.കുര്യാക്കോസ്, ഫാ. എം.സി പൗലോസ

ഫാ. ഡോ. ഒ. തോമസ്, ഫാ. ഡോ. ബിജേഷ് ഫിലിപ്പ്, സഖറിയാ മാർ നിക്കോളവാസ്, യൂഹാനോൻ മാർ മിലിത്തോസ്, കെ.റ്റി ചാക്കോ ഐ.എ.എസ്, ഡോ. യൂഹാനോൻ മാർ ദിയസ്ക്കോറോസ്, ഡോ. യൂഹാനോൻ മാർ ദിമിത്രിയോസ്, ഫാ. ഏബ്രഹാം തോമസ് എന്നിവർ അവതരിപ്പിച്ചു.

ബോർഡ് ഓഫ് ചർച്ച് വേൾഡ് സർവ്വീസ് അംഗമായ സഖറിയാ മാർ നിക്കോളാവോസിനെയും, ബൈബിൾ സൊസൈറ്റി ഓഫ് ഇന്ത്യ കേരള ഓക്സിലിയറി പ്രസിഡൻറായ ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസിനെയും അനുമോദിച്ചു. ദിവ്യബോധന പ്രസിഡൻറായി ഡോ. മാത്യൂസ് മാർ സേവേറിയോസ്, അഖില മലങ്കര ശുശ്രൂഷക സംഘം പ്രസിഡൻറായി അലക്സിയോസ് മാർ യൗസേബിയോസ് എന്നിവരെ തെരഞ്ഞെടുത്തു. തടാകം ക്രിസ്തുശിഷ്യ ആശ്രമത്തിലെ വിസിറ്റിംഗ് ബിഷപ്പായി ഗീവർഗീസ് മാർ കൂറിലോസിനെ നിയമിച്ചു. അത്മായ നേതൃത്വ പരിശീലനം, ആദ്ധ്യാത്മീക പ്രസ്ഥാനങ്ങളുടെ പ്രവർത്തനങ്ങൾ എന്നിവയെക്കുറിച്ച് പഠിച്ച് റിപ്പോർട്ട് ചെയ്യുന്നതിനായി ഡോ. തോമസ് മാർ അത്തനാസ്യോസ്, ഡോ. യാക്കോബ് മാർ ഐറേനിയോസ് എന്നിവർ അദ്ധ്യക്ഷന്മാരായി സമിതികൾ നിയോഗിച്ചു.

**പാത്രിയർക്കീസ് ബാവായുമായി സമാധാന ചർച്ചയ്ക്കു സന്നദ്ധം: ഓർത്തഡോക്സ് സഭ**

കോട്ടയം: മലങ്കരസഭയിൽ സമാധാനം പുനഃസ്ഥാപിക്കാൻ ആവശ്യമെങ്കിൽ പരിശുദ്ധ പാത്രിയർക്കീസ് ബാവായുമായി നേരിട്ടു ചർച്ച നടത്തുന്നതിനു സന്നദ്ധമെന്ന് ഓർത്തഡോക്സ് സഭ.

1934-ലെ ഭരണഘടനയുടെയും സുപ്രീംകോടതി വിധിയുടെയും അടിസ്ഥാനത്തിൽ സമാധാനപരമായും നിയമപരമായും സഭയിലെ ഐക്യം പൂർണമാക്കാൻ ഓർത്തഡോക്സ് സഭാ സുന്നഹദോസ് യോഗം തീരുമാനിച്ചു. ഐക്യത്തിന്റെയും സമാധാനത്തിന്റെയും സന്ദേശം സഭയിലെ എല്ലാ വിശ്വാസികളിലും എത്തിക്കാനുള്ള പദ്ധതികൾ ആവിഷ്ക്കരിക്കും.

ദേവലോകം കാതോലിക്കേറ്റ് അരമനയിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അധ്യക്ഷതയിലായിരുന്നു സുന്നഹദോസ് യോഗം.

2018 മാർച്ച് 23-നു പരിശുദ്ധ മൂറോൻ കൂദാശ ചെയ്യും. കൂദാശയുടെ ക്രമീകരണങ്ങൾക്കായി സഖറിയാ മാർ അന്തോണിയോസ്, ഡോ. മാത്യൂസ് മാർ സേവേറിയോസ്, ഡോ. സഖറിയാസ് മാർ അപ്രേം എന്നിവരെ ചുമതലപ്പെടുത്തി. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, യൂഹാനോൻ മാർ പോളിക്കാർപ്പോസ്, ഡോ. ജോസഫ് മാർ ദീവന്നാസിയോസ്, ഡോ. മാത്യൂസ് മാർ തിമോത്തിയോസ്, ഏബ്രഹാം മാർ എപ്പിഫാനിയോസ് എന്നിവർ ധ്യാനയോഗങ്ങൾക്കു നേതൃത്വം നൽകി. സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് റിപ്പോർട്ട് അവതരിപ്പിച്ചു. സഭയിലെ എല്ലാ മെത്രാപ്പോലീത്താമാരും പങ്കെടുത്തു.

**പെരുന്നാളുകളിലെ ആർഭാടങ്ങൾ കുറയ്ക്കും; ഉച്ചഭാഷിണികൾക്കും നിയന്ത്രണം**

കോട്ടയം: ഓർത്തഡോക്സ് സഭയുടെ ആരാധനാലയങ്ങൾ ഹരിതദേവാലയങ്ങളാക്കി മാറ്റാൻ തീരുമാനം.

ഊർജ-ജല സംരക്ഷണ പദ്ധതികൾ നടപ്പാക്കാൻ ഇടവകകൾക്കു പരിശീലനം നൽകും. പരിസ്ഥിതി മലിനീകരണവും ഉച്ചഭാഷിണികളിലൂടെയുള്ള ശബ്ദമലിനീകരണവും നിയന്ത്രിക്കും.

പെരുന്നാളുകളിലെയും വിവാഹങ്ങളിലെയും ധൂർത്ത് നിയന്ത്രിക്കാനും പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അധ്യക്ഷതയിൽ ദേവലോകം കാതോലിക്കേറ്റ് അരമനയിൽ ചേർന്ന സുന്നഹദോസ് യോഗം തീരുമാനിച്ചു. വംശീയവും മതപരവും ഭാഷാപരവും രാഷ്ട്രീയവുമായ അസഹിഷ്ണതയ്ക്കെതിരെ ബോധവൽക്കരണം നടത്തും.

സ്ലീബാദാസ സമൂഹത്തിന്റെ സ്ഥാപകനായ പത്രോസ് മാർ ഒസ്താത്തിയോസിന്റെ ചരമ കനക ജൂബിലി പ്രമാണിച്ച് ദലിതരുടെയും ദലിത് ക്രൈസ്തവരുടെയും ഉന്നമനം ലക്ഷ്യമാക്കി വിവിധ പദ്ധതികൾ ആവിഷ്കരിക്കും. സെപ്റ്റംബർ 10 ആത്മഹത്യാപ്രതിരോധ ദിനമായി ആചരിക്കും.

സൈബർവലയുടെയും സമൂഹമാധ്യമങ്ങളുടെയും ദോഷങ്ങളിൽ കുടുങ്ങിപ്പോകുന്ന യുവജനങ്ങൾക്കും വിദ്യാർത്ഥികൾക്കുമായി ബോധവൽക്കരണ പരിപാടികൾ ഭദ്രാസന-മേഖലാ തലങ്ങളിൽ സംഘടിപ്പിക്കും.

കുടുംബബന്ധങ്ങളുടെ ശാക്തീകരണത്തിനായി സെമിനാറുകൾ സംഘടിപ്പിക്കാനും കൗൺസലിങ് വിഭാഗം ഭദ്രാസനതലങ്ങളിൽ സംഘടിപ്പിക്കാനും തീരുമാനിച്ചു.

## 2018 ഫെബ്രുവരി സുന്നഹദോസ്

**ഒരേ ആരാധനാ സമൂഹമാകാം: ഓർത്തഡോക്സ് സിനഡ്**

കോട്ടയം: സ്പർധയും വിദ്വേഷവും വെടിഞ്ഞ് എല്ലാവരും ഒരു ആരാധന സമൂഹമാകുന്നതിനു മലങ്കരസഭ കാത്തിരിക്കുകയാണെന്നും ഈ ലക്ഷ്യത്തെ പ്രതികൂലമായി ബാധിക്കുന്ന ഒരു നടപടിയും മലങ്കര സഭാംഗങ്ങളുടെ ഭാഗത്തു നിന്ന് ഉണ്ടാകരുതെന്നും ഓർത്തഡോക്സ് സഭാ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് അംഗീകരിച്ച പ്രമേയത്തിൽ ആഹ്വാനം ചെയ്തു.

1934-ലെ സഭാ ഭരണഘടനയുടെയും 2017 ജൂലൈ മൂന്നിലെ സുപ്രീം കോടതി വിധിയുടെയും അടിസ്ഥാനത്തിലായിരി ക്കണം സമാധാനം കൈവരിക്കേണ്ടത്.

ഇവ അംഗീകരിക്കുന്ന ഇടവകജനങ്ങളിൽ ആർക്കും ഇടവകയിൽ ഒരു തരത്തിലുള്ള ബുദ്ധിമുട്ടും തടസവും ഉണ്ടാകില്ലെന്നും സുന്നഹദോസ് വ്യക്തമാക്കി. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ അധ്യക്ഷത വഹിച്ചു.

**നവംബറിലെ ആദ്യ ഞായർ സ്നേഹസ്പർശം കാൻസർ സാന്ത്വന പരിപാലനദിനമായി ആചരിക്കും**

കോട്ടയം: വർഷംതോറും നവംബർ ആദ്യ ഞായർ സ്നേഹസ്പർശം കാൻസർ സാന്ത്വന പരിപാലന ദിനമായി ആചരിക്കാൻ ഓർത്തഡോക്സ് സഭ സുന്നഹദോസ് തീരുമാനിച്ചു. ഡോ. സഖറിയാ മാർ തെയോഫിലോസിന്റെ ദേഹവിയോഗത്തിൽ യോഗം അനുശോചിച്ചു. ഡോ. മാത്യൂസ് മാർ സേവേറിയോസ്, ഡോ. യൂഹാനോൻ മാർ ദിമെത്രയോസ്, ഡോ. യൂഹാനോൻ മാർ തേവോദോറോസ്, യാക്കോബ് മാർ ഏലിയാസ്, ഡോ. ജോഷ്വാ മാർ നിക്കോദീമോസ് എന്നിവർ ധ്യാനം നയിച്ചു.

സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് അവതരിപ്പിച്ച റിപ്പോർട്ട് യോഗം അംഗീകരിച്ചു. ഫാ. എം. സി. കുറിയാക്കോസ്, ഫാ. എം. സി. പൗലോസ്, ഫാ. ഡോ. ഒ. തോമസ്, ഫാ. ഡോ. ബിജേഷ് ഫിലിപ്പ്, സഖറിയാസ് മാർ നിക്കോളാവോസ്, യൂഹാനോൻ മാർ മിലിത്തിയോസ്, കെ. ടി. ചാക്കോ, ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ്, ഡോ. യൂഹാനോൻ മാർ ദിമെത്രയോസ്, ഫാ. ഏബ്രഹാം തോമസ് എന്നിവർ വിവിധ റിപ്പോർട്ടുകൾ അവതരിപ്പിച്ചു.

ബോർഡ് ഓഫ് ചർച്ച് വേൾഡ് സർവ്വീസ് അംഗമായ സഖറിയാസ് മാർ നിക്കോളാവോസിനെയും, ബൈബിൾ സൊസൈറ്റി ഓഫ് ഇന്ത്യ കേരള ഓക്സിലിയറി പ്രസിഡന്റായ ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസിനെയും അനുമോദിച്ചു.

ദിവ്യബോധനം പ്രസിഡന്റായി ഡോ. മാത്യൂസ് മാർ സേവേറിയോസ്,

അഖില കേരള ശുശ്രൂഷക സംഘം പ്രസിഡന്റായി അലക്സിയോസ് മാർ യൗസേബിയോസ് എന്നിവരെ തിരഞ്ഞെടുത്തു. തടാകം ക്രിസ്തുശിഷ്യ ആശ്രമത്തിലെ വിസിറ്റിങ് ബിഷപ്പായി ഗീവർഗീസ് മാർ കൂറിലോസിനെ നിയമിച്ചു.

അത്മായ നേതൃത്വ പരിശീലനം, ആധ്യാത്മിക പ്രസ്ഥാനങ്ങളുടെ പ്രവർത്തനങ്ങൾ എന്നിവയെക്കുറിച്ച് റിപ്പോർട്ട് സമർപ്പിക്കാൻ ഡോ. തോമസ് മാർ അത്താനാസിയോസ്, ഡോ. യാക്കോബ് മാർ ഐറേനിയോസ് എന്നിവർ അധ്യക്ഷന്മാരായി സമിതികളെ ചുമതലപ്പെടുത്തി.

## സാമൂഹ്യ തിന്മകൾക്കെതിരെ ജാഗ്രത ഉള്ളവർ ആയിരിക്കണം: പ. കാതോലിക്കാ ബാവാ

സാമൂഹ്യ തിന്മകൾക്കെതിരെ ദൈവീകമായി പ്രതികരിക്കുകയും ജാഗ്രത പാലിക്കുകയും ചെയ്യണമെന്ന് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ. മാർച്ച് 23-ാം തീയതി നടക്കുന്ന വി.മൂറോൻ കൂദാശയ്ക്കായി സഭ മുഴുവനും ഈ വലിയ നോമ്പിൽ ഉപവാസത്തോടും വ്രതാനുഷ്ഠാനങ്ങളോടും പ്രാർത്ഥനയോടും കൂടി പ്രത്യേകം ഒരുങ്ങണമെന്ന് അദ്ദേഹം ആഹ്വാനം ചെയ്തു.

കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമനയിൽ നടക്കുന്ന മലങ്കര ഓർത്തഡോക്സ് സഭാ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് യോഗത്തിൽ അധ്യക്ഷത വഹിച്ച് പ്രസംഗിക്കുകയായിരുന്നു കാതോലിക്കാ ബാവാ. ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ, യൂഹാനോൻ മാർ ദിമിത്രീയോസ് മെത്രാപ്പോലീത്താ എന്നിവർ ധ്യാനം നയിച്ചു.

സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദിയസ്ക്കോറോസ് മെത്രാപ്പോലീത്താ റിപ്പോർട്ട് സമർപ്പിച്ചു. തുടർന്നുള്ള ദിവസങ്ങളിൽ സഭാ തലത്തിലും, ഭദ്രാസന തലത്തിലും നടക്കുന്ന മിഷൻ പ്രവർത്തനങ്ങൾ, വൈദീക സെമിനാരികൾ, ആദ്ധ്യാത്മിക സംഘടനകൾ, സന്യാസപ്രസ്ഥാനങ്ങൾ, ആശുപത്രികൾ എന്നിവയുടെ പ്രവർത്തന റിപ്പോർട്ട് ചർച്ച ചെയ്യും. സഭയിലെ എല്ലാ മെത്രാപ്പോലീത്താമാരും പങ്കെടുക്കുന്ന സുന്നഹദോസ് യോഗം 23 വെള്ളിയാഴ്ച്ച സമാപിക്കും.

## മലങ്കരസഭാ സമാധാനത്തിന് പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ ആഹ്വാനം

ഒന്നാം നൂറ്റാണ്ടിൽ തന്നെ പരിശുദ്ധ തോമാ ശ്ലീഹായാൽ സ്ഥാപിതമായ മലങ്കരസഭ അതിന്റെ ചരിത്രത്തിൽ പല വെല്ലുവിളികളും വിഭജനങ്ങളും നേരിട്ടിട്ടുണ്ട്. എന്നാൽ സഭയെ ഏറ്റവും വേദനിപ്പിച്ചത് ഒരേ പാരമ്പര്യവും, പൈതൃകവും, വിശ്വാസവും, ദൈവശാസ്ത്രവും ഉള്ള സഭയിലെ വിഭാഗീയതയാണ്. ഇത് സംബന്ധിച്ച് രണ്ട് വിഭാഗവും നീതിനിർവ്വഹണത്തിനായി ഭാരതത്തിന്റെ നീതിവ്യവസ്ഥയെ സമീപിച്ചു. പല വർഷങ്ങളും ഘട്ടങ്ങളും കടന്ന് 1995 ജൂൺ 20-ാം തീയതി ബഹു. സുപ്രീംകോടതി ഈ സഭ ഒന്നാണ് എന്നും അത് 1934 -ലെ ഭരണഘടനപ്രകാരം കാര്യനിർവ്വഹണം നടത്തേണ്ട സമൂഹമാണ് എന്നും അതിൻപ്രകാരം ഭരണഘടന നിർദ്ദേശിക്കുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ ചേർന്ന് തുടർ കാര്യങ്ങൾ തീരുമാനിക്കണം എന്നും ഉത്തരവായി. അസോസിയേഷൻ യോഗം നീതിപൂർവ്വം നിർവ്വഹിക്കപ്പെടുന്നതിന് മേൽനോട്ടം വഹിക്കുവാനായി ബഹുമാനപ്പെട്ട സുപ്രീംകോടതിയിൽ നിന്നും നിയമിതനായ ജസ്റ്റിസ് മളീമഠിന്റെ നിരീക്ഷണത്തിൽ ഇരുവിഭാഗവും സംയുക്തമായി 2002 മാർച്ച് 20-ാം തീയതി പരുമല സെമിനാരിയിൽ വച്ച് മലങ്കര അസോസിയേഷൻ യോഗം ചേർന്നു. എന്നാൽ മുൻ പാത്രിയർക്കീസ് കക്ഷിയിലെ ഒരു വിഭാഗം സമാന്തരമായി യോഗം ചേർന്ന് യാക്കോബായ സുറിയാനി ക്രിസ്ത്യാനി സഭയ്ക്ക് രൂപംനൽകി പ്രവർത്തിച്ചു വന്നു. ഇതു മൂലം വ്യവഹാരങ്ങൾ തുടരുകയും പലയിടത്തും പുതിയ അസ്വസ്ഥതകൾ ഉടലെടുക്കുകയും ചെയ്തു. കോടതിവിധി അവഗണിച്ച് 2002-ൽ രൂപീകരിക്കപ്പെട്ട ടി സമൂഹം തങ്ങൾ ഉന്നയിച്ച അവകാശങ്ങൾ നേടിയെടുക്കുവാനായി നീതിന്യായ കോടതികളെ സമീപിച്ചു. എന്നാൽ മലങ്കരസഭയിലെ എല്ലാ പള്ളികളും സ്വത്തുക്കളും 1934-ൽ പ്രാബല്യത്തിൽ വന്നതും കാലാകാലങ്ങളിൽ ഭേദഗതി വരുത്തി ഇന്ന് നിലവിലിരിക്കുന്നതുമായ മലങ്കരസഭാ ഭരണഘടന അനുസരിച്ചു മാത്രം ഭരിക്കപ്പെടേണമെന്നും, 2002-ൽ നിയമവിരുദ്ധമായി രൂപീകരിക്കപ്പെട്ട സമാന്തരസമൂഹത്തിന് യാതൊരു അധികാരാവകാശങ്ങളും ഇല്ല എന്നും ഒരു പള്ളിയിലും സമാന്തര ഭരണം നടത്തപ്പെടുവാൻ പാടില്ല എന്നും ബഹുമാനപ്പെട്ട സുപ്രീംകോടതി തീരുമാനിച്ചു.

ഈ ഉത്തരവ് 2017 ജൂലൈ മാസം 3-ാം തീയതി ലഭിച്ചത്, ആ ദിനത്തിൽ സ്മരിക്കപ്പെടുന്ന മലങ്കരസഭയുടെ അപ്പോസ്തോലനായ പരിശുദ്ധ തോമാ ശ്ലീഹാ സഭയുടെ ഭാവി സംബന്ധിച്ച് ദൈവസന്നിധിയിൽ സമർപ്പിച്ച മദ്ധ്യസ്ഥതയുടെ ഫലമായിട്ടാണെന്ന് പരിശുദ്ധ സുന്നഹദോസ് വിശ്വസിക്കുന്നു. ഇത് ഉൾക്കൊണ്ടുകൊണ്ട് 1934-ലെ സഭാ ഭരണഘടനപ്രകാരം തെരഞ്ഞെടുക്കപ്പെട്ട് വാഴിക്കപ്പെട്ട പരിശുദ്ധ കാതോലിക്കാ ബസേലിയോസ് മാർത്തോമ്മാ പൗലോസ് രണ്ടാമൻ ബാവാ തിരുമേനി സഭയ്ക്കായി നൽകിയ കൽപനയിലെ ആഹ്വാനം ഈ സുന്നഹദോസ് ആവർത്തിച്ച് രേഖപ്പെടുത്തുന്നു: "ബഹു. സുപ്രീംകോടതിയുടെ ഇപ്പോഴുണ്ടായ വിധിയുടെ അടിസ്ഥാനത്തിൽ മലങ്കര സഭാംഗങ്ങൾ ഏവരും ഒന്നായിത്തീരേണ്ടത് അങ്ങേയറ്റം ആവശ്യമാണ്. പരിശുദ്ധ സഭയുടെ മക്കൾ മുഴുവനും ഒരേ വിശ്വാസത്തിന്റെ പൈതൃകം പേറുന്ന കുടുംബാംഗങ്ങൾ തന്നെയാണ്. അതിനാൽ നാമെല്ലാവരും ഈ കോടതി വിധിയുടെ അന്തഃസത്ത ഉൾക്കൊണ്ടുകൊണ്ട് ഏകവും വിശുദ്ധവുമായ സഭയുടെ മക്കളായി വർത്തിക്കണമെന്നും ബഹു. സുപ്രീംകോടതി ആവർത്തിച്ചുറപ്പിച്ചതായ സഭാ ഭരണഘടനയുടെ അടിസ്ഥാനത്തിൽ പരിശുദ്ധ സഭയിൽ ശാശ്വതസമാധാനം ഉണ്ടാകണമെന്നുമാണ് നമ്മുടെ ആഗ്രഹം. 'കലഹം പിശാചിന്റെ കൗശലമാണ്, സമാധാനം ദൈവത്തിന്റെ ദാനമാണ്'- ഈ വസ്തുത നാം ഉൾക്കൊള്ളേണ്ടിയിരിക്കുന്നു. ദൈവികമായ സമാധാനം ഈ പരിശുദ്ധ സഭയിൽ പൂർണ്ണമായും നിലനിൽക്കുവാൻ ദൈവാശ്രയത്തോടും സമചിത്തതയോടുംകൂടെ ദൈവമുമ്പാകെ മുട്ടിപ്പായി പ്രാർത്ഥിക്കണം എന്ന് നാം നിങ്ങളെ പ്രത്യേകമായി ഓർമ്മിപ്പിക്കുന്നു. കേസും വഴക്കും സഭയുടെ സാക്ഷ്യത്തിനും പുരോഗതിക്കും എന്നും വിഘാതമാണ്. പ്രശ്നരഹിതമായ സാഹചര്യം സൃഷ്ടിച്ച് സഭാംഗങ്ങളുടെ ആത്മികവും ഭൗതികവുമായ പുരോഗതിക്കായി പദ്ധതികൾ ആവിഷ്കരിക്കുകയാണ് ഏറ്റവും കരണീയമെന്ന് നാം കരുതുന്നു. ആയതിനാൽ 'സമാധാനം ഉണ്ടാക്കുന്നവർ ഭാഗ്യവാന്മാർ' എന്ന ദൈവവചനം പ്രാവർത്തികമാക്കുവാനും സമാധാനം പുലരുവാനും നമുക്ക് പ്രാർത്ഥിക്കുകയും ദൈവാശ്രയത്തോടെ ഒത്തുചേർന്ന് പ്രവർത്തിക്കുകയും ചെയ്യാം. നാമേവരും മലങ്കര സഭയുടെ വിശ്വാസം പൂർണ്ണമായി പാലിക്കണമെന്നും ദൈവികമായ സമാധാനത്തിന്റെ ആത്മാവിൽ നിലകൊള്ളണമെന്നും നാം വീണ്ടും നിങ്ങളെ ഓർമ്മിപ്പിക്കുന്നു."

സ്പർദ്ധയും വിദ്വേഷവും വെടിഞ്ഞ് ഏക ആരാധക സമൂഹമായി ദൈവസന്നിധിയിൽ ഏവരും കൂടിവരുന്ന അനുഗൃഹീത മുഹൂർത്തത്തിനുവേണ്ടി മലങ്കരസഭ പ്രാർത്ഥനാപൂർവ്വം കാത്തിരിക്കുകയാണ്. ഈ ലക്ഷ്യത്തെ ദോഷമായി ബാധിക്കുന്ന യാതൊരു നടപടിയും മലങ്കരസഭാ വിശ്വാസികളുടെ ഭാഗത്തുനിന്നും ഉണ്ടാകുവാൻ പാടില്ല; അതേസമയം, നീതി നിർവ്വഹണം ഉണ്ടാകുന്നത് ഇനിയും വൈകിക്കൂടാ. സഭയിലെ ഐക്യവും സമാധാനവും സമ്പൂർണ്ണമാകുന്നതുവരെ വിശ്രമരഹിതമായി പ്രവർത്തിക്കാൻ സഭ പ്രതിജ്ഞാബദ്ധമാണ്. ആയതിനായി ഏവരുടെയും പ്രാർത്ഥനയും സഹായവും പങ്കാളിത്തവും ദൈവനാമത്തിൽ ഉണ്ടാകണം എന്ന് പരിശുദ്ധ സുന്നഹദോസ് ആഗ്രഹിക്കുന്നു.

ഈ സന്ദർഭത്തിൽ രണ്ട് കാര്യങ്ങൾ എടുത്തുപറയേണ്ടതായിട്ടുണ്ട്: ഒന്നാമത്, സഭയിലെ ഏത് വിഷയത്തിന്മേലുള്ള തീരുമാനവും 1934-ൽ പ്രാബല്യത്തിൽ വന്ന മലങ്കരസഭാ ഭരണഘടനയുടെയും, 2017 ജൂലൈ 3-ാം തീയതിയിലെ ബഹു. സുപ്രീംകോടതിയുടെ മേൽപറഞ്ഞ വിധിയുടെയും അടിസ്ഥാനത്തിലായിരിക്കും. രണ്ടാമത്, ഇതുമൂലം ഇവ രണ്ടും അംഗീകരിക്കുന്ന ഇടവകജനങ്ങൾക്ക് ഇടവകയിൽ യാതൊരു ബുദ്ധിമുട്ടും തടസ്സവും ഉണ്ടാവുകയില്ല എന്നത് സഭ ഉറപ്പാക്കുകയും ചെയ്യുന്നു.

*(2018 ഫെബ്രുവരിയിൽ കൂടിയ പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ തീരുമാനപ്രകാരം പത്രങ്ങളിൽ നൽകിയ പരസ്യം)*



"തിന്മ ചെയ്യുന്നവനോടു മുഷിയുകയോ നീതികേടു പ്രവർത്തിക്കുന്നവരെക്കുറിച്ചു കുണ്ഠിതപ്പെടുകയോ അരുത്. അവർ പുല്ലുപോലെ ഉണങ്ങിപ്പോകും. അവർ വെട്ടിയ പച്ചച്ചെടിപോലെ വാടും."

(സങ്കീർത്തനം 37:1-2)

വചനതീർത്ഥം

# പരഗുണകാംക്ഷ സ്വർഗ്ഗത്തിലെ നിക്ഷേപം

## (സ്ലീബാപെരുന്നാളിനുശേഷം ആറാം ഞായർ വി. ലൂക്കോസ് 18:18-27)



**ഫാ. വിനോദ് ജോർജ്**
(മാനേജർ, വെട്ടിക്കൽ ദയറാ)

സ്വയം ഭക്തരെന്നും വിശുദ്ധരെന്നും വിചാരിക്കുന്നവരുടെ മനോഗതിക്കുള്ള തിരുത്താണ് ഇന്നത്തെ വി. ഏവൻഗേലിയോൻ ഭാഗം, വി. ലൂക്കോസ് 18:18-27. ധനവാനായ ഒരു യുവപ്രമാണി, ദൈവകല്പനകൾ എല്ലാം ചെറുപ്പം മുതൽ ആചരിക്കുന്നവനായിരുന്നു. യേശുക്രിസ്തുവിന്റെ നിത്യജീവനെക്കുറിച്ചുള്ള പ്രസംഗങ്ങളും ഉപദേശങ്ങളും കേട്ട യുവാവ്, നിത്യജീവൻ പ്രാപിക്കുവാൻ താൻ അർഹനാണെന്ന് സ്വയം വിലയിരുത്തുന്നു. അത് യേശുവിൽ നിന്ന് നേരിട്ട് കേൾക്കുവാനാണ് അവൻ ശ്രമിച്ചത്. എന്നാൽ സ്വയം വിലയിരുത്തലുകൾ തെറ്റാണെന്നും നിത്യാജീവൻ പ്രാപിക്കുന്നതിന് ഇനിയും കുറവ് നികത്തണമെന്നും അറിഞ്ഞ്, ദുഃഖിതനായി മടങ്ങുന്ന ധനികനായ യുവാവിനെയാണ് ഇവിടെ കാണുന്നത്.

**ദൈവം നല്ലവൻ ആകുന്നു**

പ്രമാണി, യേശുവിന്റെ മുമ്പിൽ മുട്ടുകുത്തി 'നല്ലവനായ ഗുരോ' എന്നു സംബോധന ചെയ്തുകൊണ്ടാണ് 'ഞാൻ നിത്യജീവനെ അവകാശമാക്കുവാൻ എന്തു ചെയ്യേണം എന്നു ചോദിക്കുന്നത്' (വാ. 18). അതിന് യേശു 'എന്നെ നല്ലവനെന്നു എന്നു പറയുന്നത് എന്ത്? ദൈവം ഒരുവനല്ലാതെ നല്ലവൻ ആരുമില്ല' എന്ന് മറുപടി പറയുന്നു (വാ. 19).

ദൈവം മാത്രമാണ് നല്ലവൻ എന്ന് കർത്താവു പറഞ്ഞതും, നീ എന്നെ നല്ലവൻ എന്ന് പറയുന്നതെന്ത് എന്ന ഇവനോടുള്ള ചോദ്യവും ഒന്നിച്ചു ചേർത്ത് ചിന്തിക്കുമ്പോൾ നല്ലവൻ ഒരുവൻ മാത്രമായ ദൈവമായി എന്നെ അംഗീകരിച്ചിട്ടാണോ നീ എന്നെ നല്ലവൻ എന്ന് വിളിച്ചത് എന്നാണ് കർത്താവ് അവനോട് തിരിച്ചു ചോദിക്കുന്നത് എന്നു വ്യക്തമാണ്. താൻ നല്ലവനല്ല എന്ന് കർത്താവ് അർത്ഥമാക്കിയില്ല. അങ്ങനെ പറഞ്ഞതുമില്ല. നല്ലവനായ ദൈവമായി, അവൻ ക്രിസ്തുവിനെ അംഗീകരിക്കുന്നുവെങ്കിൽ ദൈവത്തിന്റെ സർവ്വാധികാരം അവൻ അംഗീകരിക്കണം. അങ്ങനെ ആയിരുന്നില്ല. നല്ലവൻ എന്ന ദൈവമെന്ന നിലയിൽ കർത്താവ് അവനോട് അവനുള്ളത് വിറ്റ് ദരിദ്രർക്ക് കൊടുക്കുവാൻ പറഞ്ഞപ്പോൾ അവൻ അത് അനുസരിച്ചില്ല. ദൈവമായി കർത്താവിനെ അംഗീകരിക്കുവാൻ താൽപര്യമില്ലാത്തവൻ എന്തിന് അർത്ഥമില്ലാത്ത സംബോധന ചെയ്യുന്നു? അവന്റെ മനസ്സിൽ എന്തായിരുന്നു ഇരുന്നത് എന്ന് മനസ്സിലാക്കിയാണ് കർത്താവ് അവനോട് സംസാരിച്ചത്.

സങ്കീ. 25:8 'യഹോവ നല്ലവനും നേരുള്ളവനും ആകുന്നു. അതുകൊണ്ട് അവൻ പാപികളെ നേർവഴി കാണിക്കുന്നു.' സങ്കീ:34:8 'യഹോവ നല്ലവൻ എന്നു രുചിച്ചറിവിൻ; അവനെ ശരണം പ്രാപിക്കുന്ന പുരുഷൻ ഭാഗ്യവാൻ.' നഹൂം 1:7 'യഹോവ നല്ലവനും കഷ്ടദിവസത്തിൽ ശരണവും ആകുന്നു; തങ്കൽ ആശ്രയിക്കുന്നവരെ അവൻ അറിയുന്നു.'

**പരഗുണകാംക്ഷ പ്രധാനം**

ദൈവകല്പനകളെല്ലാം ചെറുപ്പം മുതൽ കാത്തുകൊണ്ടിരിക്കുന്നു എന്ന് മേനി നടിച്ച ധനികനായ യുവാവിനോട്, ജീവിതത്തിൽ പരഗുണകാംക്ഷ പ്രധാനമെന്ന് യേശുക്രിസ്തു പഠിപ്പിക്കുന്നു. 'നിനക്കുള്ളതെല്ലാം വിറ്റ് ദരിദ്രന്മാർക്ക് പകുത്തു കൊടുക്കുക; എന്നാൽ സ്വർഗ്ഗത്തിൽ നിനക്ക് നിക്ഷേപം ഉണ്ടാകും (വാ. 22)'.

പാവപ്പെട്ടവരെയും ദരിദ്രരെയും സ്നേഹിക്കുകയും മറ്റുള്ളവരുടെ നന്മ കൂടി ലക്ഷ്യമാക്കുകയും ചെയ്യുക എന്നത് ക്രിസ്തീയതയുടെ മർമ്മപ്രധാനമായ ഉത്തരവാദിത്വമാണ്. ഈ ലോകത്തിലെ സമ്പാദ്യം നിക്ഷേപമായി മാറ്റിയാൽ മാത്രം പോരാ; ദൈവം ദാനമായും കൃപയായും തരുന്ന സമ്പത്ത്, മറ്റുള്ളവർക്കുവേണ്ടി കൂടി വിനിയോഗിക്കുമ്പോഴാണ്, അത് സ്വർഗ്ഗത്തിലെ നിക്ഷേപമായി രൂപാന്തരപ്പെടുന്നത്.

ഔദാര്യമായി ദാനം ചെയ്യണം (ആവ. 15:12), വിശപ്പുള്ളവന് നിന്റെ അപ്പം നുറുക്കി കൊടുക്കുന്നതും അലഞ്ഞു നടക്കുന്ന സാധുക്കളെ നിന്റെ വീട്ടിൽ ചേർത്തുകൊള്ളുന്നതും നഗ്നനെ കണ്ടാൽ അവനെ ഉടുപ്പിക്കുന്നതും ആണ് പരഗുണകാംക്ഷ (യെശ. 58:7). പ്രാപ്തിയില്ലാത്തവരെ സഹായിക്കുകയും, വാങ്ങുന്നതിനെക്കാൾ കൊടുക്കുന്നതു ഭാഗ്യം എന്ന് കർത്താവായ യേശു താൻ പറഞ്ഞ വാക്ക് ഓർത്തുകൊള്ളുകയും വേണം (അപ്പോ. പ്ര. 20:35).

'ലോഭമായി വിതെയ്ക്കുന്നവൻ ലോഭമായി കൊയ്യും; ധാരാളമായി വിതെയ്ക്കുന്നവൻ ധാരാളമായി കൊയ്യും എന്ന് ഓർത്തുകൊൾവീൻ' (2 കൊരി. 9:6). 'അവസരം കിട്ടുമ്പോലെ നാം എല്ലാവർക്കും, വിശേഷാൽ സഹവിശ്വാസികൾക്കും നന്മചെയ്ക' (ഗലാത്യർ 6:10). 'കൊടുപ്പീൻ, എന്നാൽ നിങ്ങൾക്കു കിട്ടും. അമർത്തിക്കുലുക്കി കവിയൊന്നൊരു നല്ല അളവ് നിങ്ങളുടെ മടിയിൽ തരും, നിങ്ങൾ അളക്കുന്ന അളവിനാൽ നിങ്ങൾക്കും അളന്നു കിട്ടും' (വി. ലൂക്കോ. 6:38).

സ്വർഗ്ഗത്തിൽ നിക്ഷേപം ഉണ്ടാകുന്നതിനുള്ള മാർഗ്ഗനിർദ്ദേശങ്ങളാണ് ഇവയെല്ലാം.

**ആത്മീയപുരോഗതിക്ക് തടസ്സങ്ങൾ**

നിനക്കുള്ളതൊക്കെയും വിറ്റ് ദരിദ്രർക്ക് കൊടുക്കുക എന്ന കല്പന കേട്ട, പ്രമാണിയായ യുവാവ്, എത്രയും ധനവാനാകുക കൊണ്ട് അതിദുഃഖിതനായി പൊയ്ക്കളഞ്ഞു. അതു കണ്ടിട്ട് കർത്താവ് പറയുന്നു 'ധനവാൻ ദൈവരാജ്യത്തിൽ കടക്കുന്നതിനെക്കാൾ ഒട്ടകം സൂചിക്കുഴയിലൂടെ കടക്കുന്നത് എളുപ്പം' (വാ. 25). വളരെ ബുദ്ധിമുട്ടുള്ള കാര്യമാണെന്നുള്ളതിന് യഹൂദന്മാരുടെ ഇടയിൽ പ്രചാരത്തിലിരുന്നതും ഇന്നും അറബികളുടെ ഇടയിൽ സർവ്വസാധാരണയായി ഉപയോഗിക്കുന്നതുമായ ഒരു ആപ്തവാക്യമാണിത്. ചിലപ്പോൾ അവർ ഒട്ടകത്തിനു പകരം ആന സൂചിക്കുഴയിലൂടെ കടക്കുന്നത് എളുപ്പം എന്നു പറയാറുണ്ട്.

ആത്മീയ പുരോഗതിക്ക് തടസ്സമാകുന്ന നിരവധി കാരണങ്ങൾ വി. വേദപുസ്തകത്തിലുണ്ട്. അതിൽ ഒന്നാണ് സമ്പത്ത്. ലൗകീക കാര്യങ്ങൾ ലോത്തിന്റെ ഭാര്യയ്ക്ക് തടസ്സമായി (ഉല്പത്തി 19:26), ദാവീദിന് ശൗലിന്റെ പടച്ചട്ടയും മറ്റും താമസം വരുത്തി (1ശമു. 17:39), നിരാശാഭരിതർ യെരുശലേമിൽ പണി തടഞ്ഞു (നെഹ. 4:10), അവിശ്വാസം നിമിത്തം നസറേത്തിൽ കർത്താവിന്റെ വേലയ്ക് തടസ്സം ഉണ്ടായി (വി. മത്താ. 13:58), ധനവാനായ യുവാവിന് കർത്താവിന്റെ ശിഷ്യനാകുവാൻ കഴിഞ്ഞില്ല (വി. മത്താ. 19:22), ക്രിസ്തീയ പ്രവർത്തകനെ തടസ്സപ്പെടുത്തുന്ന സാങ്കൽപിക തടസ്സം (വി. മർക്കോ. 16:3,4), കുടുംബബന്ധം ഒരുവനെ, കർത്താവിനെ അനുഗമിക്കുവാൻ തടസ്സം (വി.ലൂക്കോ. 9:59), ഭാരങ്ങളും പാപങ്ങളും പുരോഗതിയെ തടയുന്നു (എബ്രാ. 12:1). ❑

# A question on Eternity

## 6th Sunday after Feast of Holy Cross

Fr. Dr. Joshi Varghese, Bhilai
(Diocesan Education Officer & PRO, Calcutta Diocese)



**Evening- St. Matthew 19: 13-26: Morning- Mark 10: 17-27: Before Holy Qurbana- Genesis 42: 29-36; Psalms 84; Isaiah 43: 16-25: Holy Qurbana- Acts 21:27 –40; I Corinthians 5:6-13**

**St. Luke 18: 18 -27**

A ruler approached Jesus with the question, what he should do to inherit eternal life. Jesus talked to him about the need to observe Lord's commandments and also taught him how he should set his priorities right.

**a. Crime & Sin**

*What must I do to inherit eternal life?* (Lk 18:18)

The ability to meditate on things other than the primary needs of food, security and clothing is what differentiates humans from other species. The questions about what after-death and eternity have haunted men from age immemorial and the search for answers has led to the origin of different religions and sects. From the parallel accounts in St. Mark (10: 17-22) and St. Matthew (19: 16-22) it can be understood that the one who approached Jesus was young and rich. The question shows that he was interested in spiritual matters and cared about life on this earth and after death also. Unlike many others who approached Jesus to test Him, this man came with a genuine concern and hence he "ran up and knelt before" Jesus (Mk 10:17).

Jesus reminded him of the need to obey the second part of the Ten Commandments which dealt about the relation with others. It largely focused on what all things one should desist from doing to maintain social harmony. Till then the Law was interpreted by equating non-commission of crimes as a sign of being virtuous. Even if one was angry and hated the other it was treated as normal unless that anger/hatred was not expressed through deeds. A person was considered to be the observer of the law until he was caught for stealing, murder, adultery etc. In other words, if one didn't commit major crimes s/he was a 'good' wo/man. But Jesus redefined the Law by including the realm of thoughts; *But I say to you that if you are angry with a brother or sister you will be liable to judgment.* (Mt 5:22a). Thinking evil about someone or even thoughts of murdering someone may not be a crime but it definitely is a sin. In other words having not committed a crime doesn't make you a saint or guarantee eternal life. In short, keeping the commandments is more about maintaining the social and family relations. It can be treated as only the first step in 'being good'

**b. Is your strength becoming your weakness?**

*There is still one thing lacking* (Lk 18:22)

The rich man who approached Jesus led an enviable life; he was part of the power circle, and was young. Moreover he kept good relations with others from his childhood (18:21) as he didn't break any of the laws and honoured his parents. He was also interested in matters of religion, which is clearly reflected from his conversation with Jesus. But Jesus bluntly stated that he lacked something. He was a rich man and that was his weakness! Power and wealth have been always considered as signs of strength and superiority. How did his wealth, which is generally considered as strength, become his weakness? He treasured the treasures of the world more than the treasure in heaven. He used his immense riches for his own benefits and pleasures. Even though he didn't torture the poor or violated any laws, it seems he was not eager to help those in need. In this he was similar to the rich man who didn't care for the suffering of the poor Lazarus, who lied at his gate (Lk 16:19-31). He loved his wealth more than his fellow beings. In fact his love for wealth was so intense that he couldn't part with it for the sake of treasure in heaven. When he was asked to give his wealth to the poor he couldn't bear it and *he became very sad* (18:23).

The wealth, the strength in which he took pride, became an obstacle in his relation with God; the wealth which was his primary cause of happiness became the cause of his sadness. The words of the Psalmist are apt to describe the rich man; *see the one who would not take refuge in God, but trusted in abundant riches, and sought refuge in wealth!* (Ps 52:7). We might also be tempted to take refuge in one or the other, apart from the power of God. Some of us might be followers of this young ruler and love wealth more than anything else; for some it might be their job or their social status. Some might try to take pride in their authority or their association with those in power. The lesson given by this incident is our ultimate refuge must be in God. If we try to find strength in anything else it won't be sustainable. *Some take pride in chariots, and some in horses, but our pride is in the name of the Lord our God* (Ps 20:7).

**c. The journey from impossible to possible**

*What is impossible for mortals is possible for God.* (Lk 18:27)

As the rich man, who was saddened by Jesus' advice to sell his riches to be given to the poor, went away, Jesus exclaimed to the disciples "*How hard it is for the rich to enter the kingdom of God*!(18:24) The disciples wondered *Who then can be saved*? (Lk 18:26) Then Jesus assured them that *what is impossible for mortals is possible for God.* We also often wonder how to *inherit eternal life?* (Lk 18:18). And try to figure out the answers to the question as per our choices and convenience. Sometimes we feel that "since I 'obey' all the commandments eternal life is guaranteed to me!" There may also be times when we wonder with the apostles *Who then can be saved*? The answer is *nothing will be impossible with God* (Lk 1:37). We have a Father who unconditionally accepted the prodigal son (Lk 15:11-32), a God who was kind to the woman caught in adultery (Jn 8:1-11) and the penitent thief (Lk 23:43). At the same time we shall remind ourselves of the story of the chosen Judas and Demas (2 Tim 4:10) whose lives were bright when they loved God and then ended in dark as they started loving the world more than God.

**Conclusion**

The story of the young ruler shall be a wake-up call to all of us. Those who had come to Jesus with genuine desires left him happily with their prayers answered. But this man came with a genuine question yet he went away saddened as he was not ready to change the priorities of his life as desired by Jesus. We are also reminded about the Pharisee who went to the Church for prayer but returned home empty handed (Lk 18:9-14). After meeting Christ in our Holy Qurbana and services, how do we return to our homes; happy or sad?





മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Article

# PROUD TO BE A TEACHER - 9

**Fr. Dr. P. S. Varghese**

**(Vicar MGOS Church, Dimapur & Principal, MGM College)**



**"KEEP YOUR BEHAVIOR POSITIVE BECAUSE YOUR BEHAVIOR BECOMES YOUR HABITS.**

**KEEP YOUR HABITS POSITIVE BECAUSE YOUR HABITS BECOME YOUR VALUES.**

**KEEP YOUR VALUES POSITIVE BECAUSE YOUR VALUES BECOME YOUR DESTINY."**

The world has never seen a leader who stood up for truth and justice like Mahatma Gandhi. As a lifelong advocate of truth, the Mahatma battled against the dark forces of the kingdom and fought for the freedom of a nation. His legacy will last forever. Mahatma Gandhi remains one of the foremost leaders that India has contributed to the world.

There is no scarcity of ideologies in the world today. Great warriors who disowned their good fortunes and lived for others, great men who discovered the truth that the world is mortal and the journey to eternity begins in this worldly life, and shining like stars in the world, saying that life is not luck but dedication.

The journey from a small coastal village in Gujarat to become a world citizen was fascinating. From his childhood, Mahatma experienced the glory of Arsha Bharat's heritage. English gradually spread around the world, and he was assimilated into the English education system. Gandhi understood the contemporary importance of a world language for the exchange of ideas and the integration of cultures.

As an educator, he later became a proponent of vernacular languages, arguing that each child should be taught in his native language in order to better clarify and understand ideas.

A great visionary and pragmatist who led a great nation with utmost determination like Moses, the great liberator. He instilled values and battled against imperial powers. Nonviolence, truth, justice, and equality were the cornerstones of the fight against all the clutches of imperialism. 'Mahatma' or 'Bappu' these terms signify Truth, non-violence, justice, determination, commitment, and many other virtues that no one else in our time has.

He wrote continuously in Young India, Indian Opinion, Harijan, and Navjivan to edify the masses during his lifetime. For a long time, both publications were Gandhi's public voice. He asserted that values are formed by continuous habits. We can cultivate and nurture habits and values. Cultivating good habits is extremely challenging without tremendous effort. Values are shaped by properly cultivated habits.

Today's education is devoid of values, a fact that is lamented by all. In addition to teaching, every mentor is also responsible for instilling in each student good habits and values that will last for a lifetime. This is the best time to cultivate good habits in the classroom that lead to values over time. Every classroom should be a fertile ground for cultivating good values and habits. Thus, Gandhi emphasized that all teachers must be men or women of values.

All the above-mentioned points were practiced by Gandhi in a systematic manner. He made a difference in his life through his beliefs, convictions, ardent habits, positivism, strong behavior, and value-centered educational input. According to an old proverb, we are in charge of our own destiny.

Gandhian philosophy has become a way of life all over the world. The Gandhian way of living mentioned above can help humans create their own destinies. As Gandhiji envisaged a better tomorrow, every mentor should be inspired by Gandhiji's way of life.

## ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് പ്രബന്ധ രചനാ മത്സരം

ദാർശനികനും മനുഷ്യസ്നേഹിയുമായിരുന്ന ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ചരമരജത ജൂബിലിയോടനുബന്ധിച്ച് ഗ്രിഗറി ഓഫ് ഇന്ത്യ സ്റ്റഡി സെന്റർ ഒരു പ്രബന്ധ രചനാ മത്സരം സംഘടിപ്പിക്കുന്നു.

**പുരസ്കാരങ്ങൾ**

ഒന്നാം സമ്മാനം: 10000 രൂപ, രണ്ടാം സമ്മാനം: 5000 രൂപ, മൂന്നാം സമ്മാനം: 3000 രൂപ. പത്തു പേർക്ക് പ്രോത്സാഹന സമ്മാനമായി ആയിരം രൂപ വില വരുന്ന പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുമായി ബന്ധപ്പെട്ട പുസ്തകങ്ങൾ നൽകുന്നു. **പുരസ്കാരങ്ങൾ പ്രഖ്യാപിക്കുന്ന തീയതി: 2021 നവംബർ 24.**

**വിഷയങ്ങൾ**

1. ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ജീവിതവും ദർശനവും; സമകാലിക പ്രസക്തി. 2. ലോകസമാധാനത്തിന് ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ സംഭാവനകൾ. 3. ഡോ. പൗലോസ് മാർ ഗ്രീഗോറിയോസും ഹെയ്ലി സെലാസിയും: ഒരു അസാധാരണ സ്നേഹബന്ധം.

**പ്രായം:** ഏതു പ്രായത്തിലുള്ളവർക്കും പങ്കെടുക്കാം.

**ഭാഷ:** ഇംഗ്ലീഷ്, മലയാളം ഭാഷയിൽ പ്രബന്ധം രചിക്കാം.

**വ്യവസ്ഥകൾ**

1. മൂന്ന് വിഷയങ്ങളിൽ നിങ്ങൾക്ക് ഇഷ്ടമുള്ള വിഷയം തിരഞ്ഞെടുക്കാം. കയ്യെഴുത്തുപ്രതി ഏറ്റവും കുറഞ്ഞത് എ4 സൈസിൽ 25 പേജ് എങ്കിലും വേണം. ടൈപ്പ് ചെയ്തതെങ്കിൽ എ4 സൈസിൽ 20 പേജ് എങ്കിലും വേണം.

2. നിലവിൽ പ്രസിദ്ധീകരിച്ച ലേഖനങ്ങളോ പ്രബന്ധങ്ങളോ തിസീസുകളോ പരിഗണിക്കുന്നതല്ല.

**പ്രബന്ധങ്ങൾ ലഭിക്കേണ്ട അവസാന തീയതി:** 2021 നവംബർ 20.

**ലഭിക്കേണ്ട വിലാസം:** പ്രബന്ധങ്ങൾ പി.ഡി.എഫ്. രൂപത്തിലാക്കി (മൈക്രോസോഫ്റ്റ് വേർഡ്, പേജ്മേക്കർ ഫയലുകളുമാവാം) mtvmosc@gmail.com എന്ന ഇ മെയിലിലോ 7012270083 എന്ന വാട്ട്സാപ്പ് നമ്പറിലോ അയക്കുക. വിശദമായ വിലാസവും ഇമെയിൽ വിലാസവും വാട്ട്സാപ്പ് നമ്പറും രേഖപ്പെടുത്തുക.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH







**Madras Diocese Annual Priests Meeting 2021. 19th & 20th October 2021 at Old Aramana Chapel, Vinayagapuram, Chennai.**




**അൻപത്തിഒന്നാമത് കേരളാ സംസ്ഥാന ചലച്ചിത്ര അവാർഡിൽ മികച്ച ഗായികക്കുള്ള പുരസ്കാരത്തിന് നിത്യ മാമ്മൻ അർഹയായി. 'സൂഫിയും സുജാതയും' എന്ന സിനിമയിലെ 'വാതിൽക്കൽ വെള്ളരിപ്രാവ്' എന്ന് തുടങ്ങുന്ന ഗാനത്തിനാണ് അവാർഡ് ലഭിച്ചത്. തിരുവനന്തപുരം ഭദ്രാസനത്തിലെ സെന്റ് ജോർജ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗങ്ങളായ മാമ്മൻ വർഗീസിന്റെയും അന്നമ്മയുടെയും മകളാണ്.**



**ഫാ. ബെഞ്ചമിൻ ഒ.ഐ.സി. രചിച്ച ചിറകുകൾ എന്ന ഗ്രന്ഥം പരിശുദ്ധ കാതോലിക്കാ ബാവ ഫാ. അലക്സാണ്ടർ ജെ കുര്യന് നൽകി പ്രകാശനം ചെയ്തു.**



**കൈത്താങ്ങ്. കോട്ടയം ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ കൂട്ടിക്കൽ ദുരിത ബാധിത പ്രദേശങ്ങൾ സന്ദർശിക്കുകയും ഭക്ഷണം, വെള്ളം, വസ്ത്രം എന്നിവയുടെ വിതരണവും ശുചീകരണ പ്രവർത്തനങ്ങളും  പ്രസ്ഥാന പ്രവർത്തകരുടെ സജീവ സാന്നിധ്യത്തിൽ നടത്തപ്പെട്ടു.**

## പ്രളയ ദുരിതാശ്വാസ പ്രവർത്തനങ്ങൾക്ക് സഭാമക്കൾ മുന്നിട്ടിറങ്ങണം: പരിശുദ്ധ കാതോലിക്കാ ബാവാ

കോട്ടയം: കനത്തമഴയും മിന്നൽപ്രളയവും മൂലം ദുരിതമനുഭവിക്കുന്നവർക്ക് ആശ്വാസം എത്തിക്കാൻ ഇടവകകളും യുവജനങ്ങളും ആത്മീയ സംഘടനകളും സത്വരമായി പ്രവർത്തിക്കണമെന്ന് പ. കാതോലിക്കാ ബാവാ. പ്രളയ ദുരിതം അനുഭവിക്കുന്നവർക്ക് ഭക്ഷണം, വസ്ത്രം എന്നിവ ഉറപ്പാക്കണമെന്നും, ഭവനം നഷ്ടപ്പെട്ടവരെയും ദുരിതം അനുഭവിക്കുന്നവരെയും അടിയന്തിരമായി പുനരധിവസിപ്പിക്കാൻ ഓർത്തഡോക്സ് സഭയുടെ പാരീഷ്ഹാളുകളും അനുബന്ധ കെട്ടിടങ്ങളും വിട്ടുനൽകണമെന്നും പരിശുദ്ധ ബാവാ നിർദ്ദേശം നൽകി.

രക്ഷാപ്രവർത്തനത്തിനും പുനരധിവാസ പ്രവർത്തനങ്ങൾക്കും സർക്കാർ സംവിധാനങ്ങളോടും സന്നദ്ധ പ്രവർത്തകരോടും ഒപ്പം ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം പ്രവർത്തകരും മറ്റ് ആത്മീയ സംഘടനാ പ്രവർത്തകരും ദുരിതാശ്വാസ പ്രവർത്തനങ്ങളിൽ പങ്കാളികളാകണമെന്ന്  പ. ബാവാ ഓർമ്മിപ്പിച്ചു. ജീവഹാനി സംഭവിച്ചവരുടെ ദുഖത്തിൽ പങ്കുചേരുന്നതായും കുടംബാംഗങ്ങൾക്ക് വേണ്ടി പ്രാർത്ഥിക്കുന്നതായും പരിശുദ്ധ  കാതോലിക്കാ ബാവാ പറഞ്ഞു.

## ഗ്രീഗോറിയൻ പ്രഭാഷണ പരമ്പര

മാന്നാർ: പരുമല പെരുന്നാളിൽ 27 മുതൽ 31 വരെ ഗ്രീഗോറിയൻ പ്രഭാഷണ പരമ്പര നടത്തും. 27-ന് നാലിന് ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് അദ്ധ്യക്ഷത വഹിക്കുന്ന സമ്മേളനം കുര്യാക്കോസ് മാർ ക്ലീമ്മീസ് ഉദ്ഘാടനം ചെയ്യും. ചലച്ചിത്ര സംവിധായകൻ പ്രൊഫ മധു ഇറവങ്കര പ്രഭാഷണം നടത്തും. വൈദിക ട്രസ്റ്റി ഫാ. ഡോ. എം. ഒ. ജോൺ, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, പരുമല സെമിനാരി മാനേജർ ഫാ.എം.സി കുര്യാക്കോസ്, അസി. മാനേജർ ഡോ. യൂഹാനോൻ റമ്പാൻ എന്നിവർ പ്രസംഗിക്കും.

28-ന് ഫാ. അലക്സാണ്ടർ ജെ. കുര്യൻ പ്രഭാഷണം നടത്തും. ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലിത്ത അദ്ധ്യക്ഷത വഹിക്കും. 29-ന് സാമൂഹിക ചരിത്രകാരൻ  ഡോ. വിനിൽ പോൾ പ്രഭാഷണം നടത്തും. ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് അദ്ധ്യക്ഷത വഹിക്കും. 30-ന് ചെറുകോൽ ശുഭാനന്ദ ദർശനം ട്രസ്റ്റി ശ്രീമദ് ധർമ്മ തീർത്ഥർ സ്വാമികൾ പ്രഭാഷണം നടത്തും. യൂഹാനോൻ മാർ പോളിക്കാർപ്പോസ് അദ്ധ്യക്ഷത വഹിക്കും.

31-ന് ഗ്രീഗോറിയൻ പ്രഭാഷണ പരമ്പര സമാപന സമ്മേളനം ഡോ. അലക്സാണ്ടർ കാരയ്ക്കൽ ഉദ്ഘാടനം ചെയ്യും. പ്രശസ്ത ചലച്ചിത്ര പിന്നണി ഗായകൻ കെ. ജി. മാർക്കോസ് പ്രഭാഷണം നടത്തും. ഫാ. വൈ. മാത്തുക്കുട്ടി, ഫാ. ബിജു പി. തോമസ് എന്നിവർ പ്രസംഗിക്കും.

പ്രഭാഷണ പരമ്പരയിൽ ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ മോഡറേറ്ററായിരിക്കും. അസോസിയേഷൻ സെക്രട്ടറി അഡ്വ.ബിജു ഉമ്മൻ, പരുമല സെമിനാരി മാനേജർ ഫാ. എം. സി. കുര്യാക്കോസ് എന്നിവർ നേതൃത്വം നൽകും. പ്രഭാഷണം ഗ്രീഗോറിയൻ ചാനൽ , ഏഷ്യാനെറ്റ് എ സി വി , കേരളാ വിഷൻ എന്നീ ചാനലുകൾ ലൈവ് സംപ്രേഷണം ചെയ്യും.



## എൻ. എം. മാണി അന്തരിച്ചു

കോട്ടയം: പത്രപ്രവർത്തകനും എഴുത്തുകാരനുമായ എൻ. എം. മാണി അന്തരിച്ചു. ദീർഘകാലം മനോരമയിൽ പത്രപ്രവർത്തകനായി പ്രവർത്തിച്ചു.

വടക്കൻമണ്ണൂർ സെന്റ് തോമസ് പള്ളിയിൽ സംസ്ക്കാരം നടത്തി.